# ചോളരാജാക്കന്മാർ:-

# പരാന്തക 1 കുറം കേശവപ്പെരുമാൾ ക്ഷേത്രം

**സ്വസ്തിശ്രീ മദിരൈകൊണ്ട് ഈളം പുകുന്ത കോ പരകേസരിപന്മരുക്കു യാണ്ടു നാർപ്പദാവതു ......വട്ടൈ...ദഗ...നായറ്റു അപരപക്ഷത്തു ചനിക്കിളമൈയും നവമിയും പെറ്റ ഉരോയനിനാൾ ഇരാത്രി. മധുരൈ ജയിച്ച് ഈളത്തിലെത്തിയ പരകേസരിവർമ്മൻ 40ആം വർഷം കർക്കടകം കൃഷ്ണപക്ഷം നവമി ശനി രോഹിണി നക്ഷത്രം രാത്രി.**

**എഡി 900-985 ന് ഇടയിൽ ഇപ്രകാരമുള്ള ദിവസം 919 ലും 946ലുമാണ് ഉണ്ടായിരിക്കുന്നത്. 1. എഡി 919 ശനി ജൂലൈ 24 കർക്കിടകം 30, കൃഷ്ണപക്ഷനവമി രോഹിണിനാളിൽ വന്നു. അത് സൂര്യോദയശേഷം 1 മമി. 44 മിനുട്ടാണ്. (രാത്രി ഇല്ല) 2. എഡി 946ൽ ശനി ജൂലൈ 25 കർക്കിടകം 30 നവമി അപരപക്ഷത്തിൽ രോഹിണിനാളിലാണ്. ഇത് രാത്രിയും പകലും ഉണ്ട്.**

## കുലോത്തുംഗചോള 1 കാവാന്തദലം ലക്ഷ്മീനാരായണ ക്ഷേത്രം.

**സ്വസ്തിശ്രീ തിരുമന്നി വിളങ്ക ......കോ ഇരാജകേസരിവർമ്മരാന ഉടൈയാർ ശ്രീരാജേന്ദ്രസോളദേവർക്ക് യാണ്ടു ആവതു .......ഇവ്വാറ്റൈ വൃശ്ചികഞായിറ്റു പൂർവ്വപക്ഷത്തു ഷഷ്ഠിയും തിരുവോണമും പെറ്റ വിയാളക്കിളമൈനാന്റു**

**രാജകേസരിവർമ്മ രാജേന്ദ്രചോളന്റെ 4ആം വർഷം പൂർവ്വപക്ഷത്തിലെ ഷഷ്ഠി, വൃശ്ചികമാസം വ്യാഴം ശ്രാവണനക്ഷത്രം. എഡി 1073 നവംബർ 7 വ്യാഴം. വൃശ്ചികമാസം ഷഷ്ഠി പൂർവ്വപക്ഷം.**

# വിക്രമചോള

**5ആം വർഷം 340ആം ദിനം ഹസ്തം നക്ഷത്രം ഞായർ മിഥുനത്തിലെ പൂർവ്വപക്ഷ സപ്തമി. എഡി 1113 ജൂൺ 22 കിരീടധാരണം എഡി 1108 ജൂലൈ 18 .**

**വേറെ ഒന്ന് 4 ആം വർഷം ശതാഭിഷം തിങ്കൾ അഷ്ടമി അപരപക്ഷം ഋഷഭം. എഡി 1112 മേയ് 20 തിങ്കൾ**

**5ആം വര്ഷം തിരുവാതിര തിങ്കൾ ഏകാദശി ചിങ്ങം പൂർവ്വപക്ഷം . എഡി 1112 ആഗസ്ത് 19 .**

**16ആം വർഷം വൈശാഖം അപരപക്ഷം തിങ്കൾ ഉത്തരനക്ഷത്രം എഡി 1124 മേയ് 6 തിങ്കൾ.**

**9ആം വർഷം പ്ലവം ശകം 1049 ചന്ദ്രഗ്രഹണം ജ്യേഷ്ഠം**

# പാണ്ഡ്യരാജാക്കന്മാർ

**1 വീരപാണ്ഡ്യ കൈലാസപതിക്ഷേത്രം ശ്രീവൈകുണ്ഠം. 15 ആം വർഷം മകം നക്ഷത്രം കാർത്തികമാസം അപരപക്ഷം സപ്തമി 13ആം സൂര്യദിനം എഡി 1267 നവംബർ 10. അക്ഷേശ്വരക്ഷേത്രം അച്ചരപ്പാക്കം 7ആം വർഷം അശ്വതിനക്ഷത്രം ഞായറാഴ്ച സപ്തമി കർക്കടകം പൂർവ്വപക്ഷം . എഡി 1259 ജൂലൈ 13 . അതായത് വീരപാണ്ട്യന്റെ ഭരണം എഡി 1252 നവംബർ 11 നും 1253 ജൂലൈ 13നും ഇടക്കാണ്. (ഇത് ആദിത്യകരികാലൻ വധിച്ച വീരപാണ്ഡ്യനല്ല).**

**2 മാരവർമ്മ പരാക്രമപാണ്ഡ്യ**

**സംഗമ ഋഷഭേശ്വരക്ഷേത്രം ശകം 1262 ആറാം ഭരണവർഷം ഉത്തരഭദ്രപാദം ബുധൻ വൃശ്ചികം പൂർവ്വപക്ഷം ദ്വാദശി. എഡി 1340 നവംബർ 1**

**മണ്ണാർഗുഡി കൈലാസനാഥക്ഷേത്രം. ഹസ്തം വെള്ളി ധനു അപരപക്ഷം. നവമി. 18ആം ഭരണവർഷം. എഡി 1352 നവംബർ 30. മാരവർമ്മന്റെ കാലം എഡി 1334 ഡിസംബർ 1നും 1335 നവംബർ 1 നും ഇടയിലാവാം ആരംഭിക്കുന്നത്.**

**3 ജടവർമ്മൻ പരാക്രമപാണ്ഡ്യൻ**
**നാഗർകോവിലിനടുത്ത് ചോളപുരം ചോളേശ്വരക്ഷേത്രം. രാജാവിന്റെ 15ആം വർഷം ശകം 1293 ശതാഭിഷം, വെള്ളി മകരം പൂർവ്വപക്ഷതൃതീയ എഡി 1372 ജനുവരി 9. ഭരണാരംഭം എഡി 1357 ജനുവരി 10നും 1358 ജവുവരി 9നും ഇടക്കാണ്**

**4,ജടിലവർമ്മ പരാക്രമപാണ്ഡ്യ (അരികേസരി ദേവ). കുറ്റാലം കുറ്റാലനാഥക്ഷേത്രം. ശകം 1377 മീനം 28 പൂർവ്വപക്ഷം ഷഷ്ഠി, തിങ്കൾ, മൃഗശിര. എഡി 1455 മാർച്ച് 24**

**വിശ്വനാഥക്ഷേത്രം തെങ്കാശി 31ആം വർഷം ഉത്രാടം തിങ്കൾ പൂർവ്വപക്ഷം ചതുർദ്ദശി കർക്കിടകം 21. എഡി 1453 ജൂലൈ 19. (അന്ന് വ്യാഴമായിരുന്നു തിങ്കളല്ല).**

**കുറ്റാലം കുറ്റാലനാഥക്ഷേത്രം. 35ആം വർഷം അനുരാധം ബുധൻ പഞ്ചമി അപരപക്ഷം മീനം 21. എഡി 1457 മാർച്ച് 16.**

വിശ്വനാഥക്ഷേത്രം തെങ്കാശി ശകം 1381 ഭരണവർഷം എഡി 1422 ജൂൺ 18നും ജൂലൈ 19നും ഇടക്ക്.

## 5. ജടിലവർമ്മപരാക്രമപാണ്ഡ്യ കുലശേഖര

വിശ്വനാഥക്ഷേത്രം തെങ്കാശി. ശകം 1421 .

കാർത്തിക നാൾ പിറന്ത എന്ന് ഈ രാജാവിനെ പറയുന്നുണ്ട്. ശകം 1421 വ്യാഴം രേവതി പൂർവ്വപക്ഷം ദ്വാദശി വൃശ്ചികം 15. 20ആം ഭരണവർഷം എഡി 1499 ഒക്ടോബർ 30. ഭരണാരംഭം എഡി 1479 നവംബർ 15നും 1480 നവംബർ 14നും ഇടക്ക്.

## 6 ജടിലവർമ്മൻ ശ്രീവല്ലഭദേവ

വിശ്വനാഥക്ഷേത്രം തെങ്കാശി . 1450 ശകം. കോനേർമൈക്കൊണ്ട പെരുമാൾ ശ്രീവല്ലഭൻ വർഷം 3 സ്വാതി ബുധൻ അപരപക്ഷം ഏകാദശി വൃശ്ചികം 29. ഹേവിലംബിവർഷം.

എഡി 1537 നവംബര് 28 . ഭരണാരംഭം എഡി 1534 നവംബർ 29നും 1535 നവംബർ 28നും ഇടക്ക്.

## 7 മാരവർമ്മ സുന്ദരപാണ്ഡ്യ

കൈലാസനാഥക്ഷേത്രം ഗംഗൈക്കൊണ്ടാൻ. (കോനേര്മൈക്കൊണ്ട) എന്ന ബിരുദമുണ്ട്. വർഷം 24 ശകം 1477 രാക്ഷസവർഷം ആണിമാസം 3, പൂർവ്വപക്ഷം ദ്വാദശി ശനി ചോതി. എഡി 1555 മേയ് 25. ഭരണാരംഭം എഡി 1531 ജൂണ് 2 നും 1532 ജൂൺ 1നും ഇടക്ക്.

## 8. ജടിലവർമ്മൻ ശ്രീവല്ലഭ (അതിവീരരാമ)

കുലശേകരമുടൈയാർ ക്ഷേത്രം തെങ്കാശി. ശകം 1489 കോനേരിക്കൊണ്ടാൻ ശ്രീ പെരുമാള് അളകൻ

**പെരുമാൾ അതിവീരരാമൻ ശ്രീവല്ലഭദേവനെന്നാണ് മുഴുവൻ പേര്. ഭരണവർഷം 5 പ്രഭവവർഷം ആവണിമാസം 22, അപരപക്ഷം തൃതീയ ശുക്രവാരം വണിക് കരണം ഗന്ധയോഗം ഉത്രട്ടാതി . എഡി 1567 ആഗസ്ത് 22. ഭരണാരംഭം എഡി 1562 ആഗസ്ത് 23നും 1563 ആഗസ്ത് 22നും ഇടക്ക്.**

**ഭരണാരംഭം ഓരോ രാജാവിന്റെയും**

1. **വീരപാണ്ഡ്യ  നവംബർ 11 എഡി 1252 - 1253 ജൂലൈ 13**
2. **മാരവർമ്മപരാക്രമപാണ്ഡ്യ എഡി 1334 ഡിസംബർ 1 - 1335 നവംബർ 1**
3. **ജടവർമ്മപരാക്രമപാണ്ഡ്യ എഡി 1357 ജനുവരി 10- 1358 ജനുവരി 9**
4. **ജടിലവർമ്മ പരാക്രമപാണ്ഡ്യ എഡി എഡി 1422 ജൂൺ 18-ജൂലൈ 19**
5. **ജടിലവർമ്മ പരാക്രമപാണ്ഡ്യ കുലശേകര എഡി 1479 നവംബർ 15- 1480 നവംബര് 14**
6. **ജടിലവർമ്മശ്രീവല്ലഭ എഡി 1534 നവംബര് 26- 1535 നവംബര് 28**
7. **മാരവർമ്മ സുന്ദരപാണ്ഡ്യ എഡി 1531 ജൂൺ 2- 1532 ജൂൺ 1**
8. **ജടിലവർമ്മ ശ്രാവല്ലഭ അതിവീരരാമ എഡി 1562 ആഗസ്ത് 23- 1563 ആഗസ്ത് 22**

# അമരാവതിലിഖിതം കൃഷ്ണരായ (വിജയനഗരം) ശകം 1437

**കൃഷ്ണജില്ല അമരേശ്വരക്ഷേത്രത്തിലെ സന്യാസിയുടെ റൂമിലെ സ്ലാബിലുള്ളത്. 53 വരി. തെലുഗു ലിപി സംസ്കൃതപദ്യം. കൃഷ്ണദേവരായന്റെ മറ്റു**

ലിഖിതങ്ങളിലുള്ളതു തന്നെയാണ്. ശ്ലോകം 7, 9, 10, 12 മാത്രമാണ് വ്യത്യസ്തം.

ശ്ലോകം 7 നരസനെന്ന രാജാവിൽനിന്ന് . നാഗമാംബ യിൽ കൃഷ്ണദ്വരായ ജനിച്ചു എന്ന് പറയുന്നു. ഹംപി സങ്കലാപുരം ലിഖിതങ്ങളിലേ ഈ പേരുള്ളു. മറ്റെല്ലാം ലിഖിതങ്ങളിലും അമ്മ നാഗലയാണ്. ശ്ലോകം 9 ശിവനസമുദ്രം, ഉദയഗിരി, വിനിക്കൊണ്ട, ബെല്ലക്കൊണ്ട, എന്നിവ ആക്രമിച്ച് കീഴടക്കി എന്നും ഗജപതിയുടെ മകൻ വീരഭദ്രനെ യുദ്ധക്കളത്തിൽ വെച്ച് പിടിച്ച് തടവുകാരനാക്കി കൊണ്ടവീട് പിടിച്ചു എന്നും പറയുന്നു. ഇത് കൃഷ്ണദേവരായരുടെ യുദ്ധങ്ങളുടെ ക്രമമായ വിവരണമാണ്. ആദ്യയുദ്ധം ശിവനസമുദ്രമാണ്. കാവേരിയുടെ 2 ശാഖകളുടെ ഇടയിലാണ് ഈ പ്രാചീമനഗരം. കോയമ്പത്തൂർ ജില്ലയിലെ ഇപ്പോഴത്തെ കൊള്ളേഗാലിന് 9 മൈൽ വടക്കുകിഴക്ക് ആണ്. ശിവസമുദ്രത്തിലെ സോമേ ശ്വരസ്വാമിയെ കുടുംബദൈവമായി പൂജിക്കുന്ന ഉമ്മത്തൂർ മുഖ്യരുടെയായിരുന്നു ആ പ്രദേശം. ഉമ്മത്തൂർ മുഖ്യന്മാർ വിജയനഗരത്തിന്റെ മേൽക്കോ യ്മയെ ചോദ്യം ചെയ്തതാണ് യുദ്ധകാരണം. പ്രാദേശികചരിത്രം കാഞ്ചീവരത്തെ ദ്രാവിഡ രാജ്യം പിടിച്ച ശേഷം ആദ്യം കൃഷ്ണദേവരായർ മൈസൂർ രാജ്യത്തെ ഉമ്മത്തൂരിലെ ഗംഗരാജാവിനെ നേരിട്ടു എന്നാണ്. ശിവമസമുദ്രത്തിലെ ശക്തമായ കോട്ടയും, ശ്രീരംഗപട്ടണവും പിടിച്ച ശേഷം മൈസൂർ കീഴടങ്ങി. ഒരു പോർത്തുഗീസ് എഴുത്തുകാരൻ ഫ്രാന്സിസ്കൻ പാതിരി ലൂയിസിന് എഴുതിയ കത്തിനെപ്പറ്റി പുസ്തകത്തിൽ പറയുന്നുണ്ട്. കോഴിക്കോട്ട് ജനുവരി 1510ന് ഉണ്ടായ ആപത്തിനു ശേഷം അദ്ദേഹം ആൽബു ക്കർക്കിനെ സാമൂതിരിക്ക് എതിരെ സഹായിക്കാനു

ള്ള അഭ്യർത്ഥനയുമായി വിജയഗരത്തിലേക്ക് അയ ച്ചു. ഫാദർ ലൂയിസ് ആൽബുക്കർക്കിനെ അറിയിച്ചത് നരസിംഹരാജാവ് 5000 കാലാളും 2000 അശ്വപ്പടയു മായി തന്നെ എതിർത്ത പെഗുണ്ടയെ നേരിടാൻ പോയിട്ടുണ്ടെന്നും അതിനുശേഷം സമുദ്രതീരത്തെ രാജ്യത്തേക്ക് (കോഴിക്കോട്) വരുമെന്നുമാണ്. ഇത് ഉമ്മത്തൂർ രാജാവാണെന്ന് വിചാരിക്കുന്നു. പെർഗുണ്ട അനന്തപൂരിലെ പെനുക്കൊണ്ടയാണ്. വിജയനഗരത്തിനും ശിവസമുദ്രത്തിനും ഇടയിലാണ്. ഗുണ്ടുൽപേട്ട് താലൂക്കിലെ ഹോണകനഹള്ളി ലിഖി തം ചിക്കരാജ ഒടൈയാർ എന്ന ഉമ്മത്തൂർ പ്രഭു പെനുഗൊണ്ട ചക്രേശ്വരനെന്ന ബിരുദമുള്ളവനാ ണെന്ന് പറയുന്നു. ഇത് ശകം 1426ലെ ലിഖിതമാണ് നരസന്റെ കാലത്തെയാണ്. അക്കാലത്തുതന്നെ പെന ക്കൊണ്ട ഉമ്മത്തൂർ പിടിച്ചെടുത്തിട്ടുണ്ട്.

ഉദയഗിരി വിനിക്കൊണ്ട ബെല്ലക്കൊണ്ട കൊണ്ടവീടു കിഴക്കൻ തീരത്തെ ഒറീസ്സയിലെ  ഗജപതിയോടുള്ള യുദ്ധത്തിന്റെ ഭാഗമാണ്. നരസിംഹൻ തന്റെ പിൻഗാ മികൾ രാച്ചോൽ (റെയിച്ചൂർ), മെടെഗുല്ല (മുഡ്ഗൽ) ഒടിഗൈർ(ഉദയഗിരി) കോട്ടകൾ കയ്യടക്കേണ്ടതിന്റെ ആവശ്യകതയെ കുറിച്ച് പറഞ്ഞിരുന്നു. അതിനാലാണ് കൃഷ്ണദേവരായർ 84000 കാലാളും 800 ആനയും ഉള്ളപടയോടുകൂടി ഉദയഗിരിയിലെത്തിയത്. ഉജഗിരി പ്രകൃതിദത്തമായ പ്രതിരോധശക്തിയുള്ള കോട്ടയാ യിരുന്നു. ഒന്നരവർഷം കോട്ട പ്രതിരോധിച്ചു. എല്ലാ ഗതാഗതമാർഗ്ഗവും അടച്ചു. ഈ പ്രതിരോധസമയത്ത് ഒറീസയിലെ രാജാവിന്റെ അമ്മായി കൃഷ്ണദേവരായ രുടെ പിടിയിലകപ്പെട്ടു. വിനുക്കൊണ്ട, ബെല്ലംകൊണ്ട (വിനിക്കൊണ്ടയും ബെല്ലക്കൊണ്ടയും) പിടിച്ചു. കൊണ്ടവീടിലേക്ക് മാർച്ച് ചെയ്തു. മംഗലഗിരി, കാസ

,കൊണ്ടവീട് ലിഖിതപ്രകാരം  ശനിയാഴ്ച ഹരിവാ
സരം ആഷാഢത്തിലെ പൂർവ്വപക്ഷം ശകം 1437
കഴിഞ്ഞ്, 23 ജൂൺ എഡി 1515ലാണ് കൊണ്ടവീട്
കീഴടങ്ങിയത്. യുദ്ധക്കളത്തിൽ നിന്ന് ഗജപതിയുടെ
മകൻ വീരഭദ്രനെ തടവുകാരനാക്കി. വിജയനഗരം
ത്തിൽ വളരെ കാലം തടവിലിട്ടു. കൊണ്ടവീട് പിടിച്ച
ശേഷം കൊണ്ടപ്പള്ളിയിലേക്ക് പോയി. 3 മാസം
പ്രതിരോധിച്ച ശേഷം നിരവധി പേരെ തടവുകാരാ
ക്കി. ഒറീസാരാജാവിന്റെ രാജ്ഞിയും അദ്ദേഹത്തിന്റെ
മകനും 7 പ്രധാനസൈന്യാധിപന്മാരും ഇവരിലുണ്ടാ
യിരുന്നു. എല്ലാവരേയും വിജയനഗരത്തിലേക്ക്
അയച്ചു. വിജയനഗരത്തിൽ വെച്ച് നല്ല വാളഭ്യാസി
യെന്ന് പേരുകേട്ട രാജകുമാരനെ കൃഷ്ണദേവരായർ
തന്റെ കഴിവുകൾ പ്രദർശിപ്പിക്കാനാവുന്ന യുദ്ധ
ത്തിനു ക്ഷണിച്ചു. അദ്ദേഹം അത് സ്വീകരിച്ചു. എന്നാ
ൽ തനിക്കെതിരെ തെരഞ്ഞെടുത്തിരിക്കുന്നത് വാള
ഭ്യാസത്തിൽ ഒട്ടും പരിചയമില്ലാത്ത ഒരു
ഹീനസമുദായക്കാരനെയാണെന്ന് മനസ്സിലായപ്പോൾ
അപമാനം താങ്ങാതെ സ്വയം വെട്ടി മരിക്കുകയാണ്
രാജകുമാരൻ ചെയ്തത്. ഇത് കേട്ട ഒറീസ്സ രാജാവ്
കൃഷ്ണദേവരായരുമായി സന്ധി ചെയ്ത് സമാധാനം
പുനസ്ഥാപിച്ചു. രാജകുമാരനെ തടവിലാക്കിയ
ദിവസം ലിഖിതത്തിലും പോർച്ചുഗീസുകാരുടെ
വിവരണത്തിലും വേറെയാണ്. കൊണ്ടവീട് പിടിച്ച് 3
മാസത്തിനു ശേഷമാണ് ഇതെന്ന് പോർച്ചുഗീസുകാർ
എഴുതുന്നു. ലിഖിതപ്രകാരം അതിന്നു മുമ്പാണ് ഇത്
സംഭവിച്ചത്. ശ്ലോകം 10ൽ മുനി(7)നഗരം (3)സമുദ്രം
(4)ചന്ദ്രൻ(1) ശകം 1437 , യുവൻവർഷം ആഷാഢത്തി
ലെ ദ്വാദശിക്ക് തുലാപുരുഷദാനം ചെയ്ത് നിരവധി
ഉത്തമഅഗ്രഹാരങ്ങൾ അമരേശനെന്ന ശൂലപാണി

**(ശിവ)സാന്നിദ്ധ്യത്തിൽ കൃഷ്ണവേണിയുടെ കരയിൽ വെച്ച് അദ്ദേഹം ദാനം ചെയ്തു. ശ്രാവണദ്വാദശി ഹരി വാസരത്തിലാണ് ഇത്. ശ്ലോകം 12 അമരേശന്റെ വര പ്രസാദത്തിനുള്ള സ്തുതിയാണ്. ലിഖിതം ലഭിച്ചതും അമരേശക്ഷേത്രത്തിലാണ്.**

# മൂന്ന് സ്മാരകശിലകൾ

**1ബംഗവാടി നരസിംഹവിക്രമവർമ്മൻ**

**2. ഹനുമന്തപുരം വിജയഈശ്വരവർമ്മൻ**

**3 ഹെബ്ബിനി  വിജയഈശ്വരവർമ്മൻ.**

**ബംഗവാടിശില**

കോലാർ ജില്ല മുലുബാഗൽ താലൂക്ക് ബംഗവാടി ശിവക്ഷേത്രത്തിലാണ് കണ്ടത്. കുതിരപ്പുറത്ത് സവാരി ചെയ്യുന്ന യോദ്ധാവിന്റെ ചിത്രം. പഴയ ഗ്രന്ഥലിപിയോടു സദൃശമായ തമിഴ്. നാങ്കാവതു എന്നതിന് നാൽഗാവതു എന്നാണ് ഉപയോഗിച്ചിരി ക്കുന്നത്.മഹേന്ദ്രവിക്രമന് മയീന്തിരമിക്കിരുമെ എന്ന് പ്രാകൃതം ഉപയോഗിക്കുന്നു. തൊന്റു (തോരു) എന്ന പദം കന്നുകാലികളെന്നതിന് ഉപയോഗിക്കുന്നു. ഗംഗപല്ലവരാജാവ് വിജയനരസിംഹവിക്രമവർമ്മ ന്റെ 24ആം വർഷത്തിലാണ് ലിഖിതം. ബാണന്മാരുടെ അധിരാജാവായിരുന്ന കന്ത(സ്കന്ധ)ന്റെ സേവകനായ ഒരു യോദ്ധാവ് (സേലിഗർ) കന്നുകാലികളെ അപഹ രിച്ച  3 പേരോട് പടവെട്ടി  മരിച്ചത്തിന്റെ സ്മാരക ശിലയാണ്.  ദദിയവാടിയിലെ മുഖ്യൻ ദദിയ, പേരു പറയാത്ത ബാണമുഖ്യൻ, മഹേന്ദ്രവിക്രമനെന്നിവരെ പറയുന്നുത  ഇതേ

ക്ഷ്ത്രത്തിനടുത്ത് മറ്റൊരു വീരക്കല്ല് കിടക്കുന്നു. കന്നഡഭാഷയിലാണ് ഇതിലെ ലിഖിതം. ബാണരശനും മഹാരാജാ മഹാവലിബാണരശനും കൂടി നോലംബ, രാച്ചമല്ല,മയിന്ദദിയ, ദദിഗ ഇവരെ ആക്രമിച്ചപ്പോൾ, കങ്കാവാടിയാൻ (ഗംഗാവാടിയാൻ) വീരന്റെ ഓർമ്മ ക്കായി ശില നാട്ടി. രാച്ചമല്ല ഗംഗാ രാജാക്കന്മാരി ൽ ഒരാളാണ്. (രാജമല്ല). വിജയനരസിം ഹവർമ്മകാലത്താണ്.

**കോ വിശൈയനരസിംഗവിക്കിരമപരുമർക്കിയാണ്ടു ഇരുബത്തുനാല്ഗാവതു ദദിയംഗലും വാനരാശരും മയീന്തിരമിക്കിരമരും എറിന്ത തൊന്റു കന്തവാനാദി അരശർ ശേവഗർ ശേലിഗർ എറിന്തു പട്ടാർ അതു കണ്ണാദഗരുണ്ഗാൻഗ ഇതർക്കളിപ്പു..പാദക.....**

**ഹനുമന്തപുരം ശില**

**സേലം ധർമ്മപുരി താലൂക്ക് പെണ്ണഗരത്തിനടുത്ത് ഹനുമന്തപുരം ഗ്രാമം വയലില് കിട്ടിയത്. മറ്റു വീര ക്കല്ലുകളിലുള്ളതുപോലെ ചിത്രം ഇതിലില്ല. ലിപി വട്ടെഴുത്ത്. യകാരം കൊച്ചി, തിരുവനന്തപുരം പ്ലേറ്റു കളിലേത് പോലെയാണ്. ഭാഷ തമിഴ്. 2 ലിഖിതമുണ്ട്. വിജയഈശ്വരവർമ്മന്റെ 17ആം വർഷമാണ്. (ഗംഗപ ല്ലവ). കാത്തിരൈയിലെ സേവകനായ 2 നായകന്മാ രുടെ വീരമൃത്യു വരിച്ച രേഖയാണ്. കാട്ടിരൈ കാടവന്മാരുടെ രാജാവ് എന്ന അർത്ഥമാണ്. കാടവ പല്ലവന്മാരെന്ന പല്ലവബിരുദം ആണ്. പെരിയപുരാ ണത്തിലും പല്ലവ, കാടവ ഇവ പര്യായപദങ്ങളായി ഉപയോഗിക്കുന്നുണ്ട്. ഹോയ്സല രാജാവ് നരസിംഹ 2 പരാജയപ്പെടുത്തിയ കാടവരാജാവ് നോലംബവാടി**

യിലെ പല്ലവമുഖ്യന്മാരിൽ ഒരാളായിരുന്നു. പല്ലവ വംശത്തിലെ ഒരു ശാഖയിലെ രാജാവ് ഗംഗപല്ലവ വിജയഈശ്വരവര്1മ്മന്റെ സാമന്തനായിരുന്നു എന്ന് ലിഖിതം സൂചിപ്പിക്കുന്നു. രണ്ട് യോദ്ധാക്കലിൽ ഒരാലുടെ സ്വദേശം പൂതൂരാണ്. ഇപ്പോൾ അത് പെണ്ണഗരത്തിലാണ്.

1 കോ വിശൈയഈച്ചുവരപരുമരുക്കിയാണ്ടു പതിനെള്ളാവതൻകാട്ട് കണൈയൂര് മാറ്റുടൈ പടത്താൻ അരുമ്പത്താൻ കാട്ടിരൈഗൾ സേവഗൻ പൂതൂര് സാത്തൻ

2. കോ വിശൈയഈച്ചുവരപരുമരുക്കിയാണ്ടു പതിനെള്ളാവതൻകാട്ട് കാട്ടിരൈഗൾ സേയിക്കാവരശർ മാറ്റുടൈ സെന്റ താൻഅരുമ്പത്താൻ കാടടി കരക്കൻ.

രണ്ടും 17ആം ഭരണവർഷത്തിലാണ്. ആദ്യത്തേത് കണൈയൂർ ശത്രുക്കൾ കീഴടക്കിയപ്പോൾ കൊല്ലപ്പെട്ട പൂതൂരിലെ സാത്തനുവേണ്ടി. രണ്ടാമത്തേത് കാട്ടിരൈ വിജയിച്ചപ്പോൾ ശത്രുക്കളുടെ ഇടയിലേക്ക് കടന്നു ചെന്ന് വീരമൃത്യു വരിച്ച കാടാടി കരക്കനു വേണ്ടി. രണ്ടുപേരും കാടവരാജാവിന്റെ സേവകരാണ്.

ഹെബ്ബിനി ലിഖിതം

കോലാർജില്ല മുളുബാഗൽ താലൂക്ക് ഹെബ്ബിനി ഗോപാലകൃഷ്ണക്ഷേത്രത്തിന് അടുത്ത്. താടിയുള്ള യോദ്ധാവ് വാളും പരിചയും വാൾപ്പട്ടയും ഹെൽമറ്റും ധരിച്ച ചിത്രം. 12ആം ഭരണവർഷം .യോദ്ധാവിനെ വധിച്ചത് ശിരൈയൂരിൽ വെച്ച് ബാണരാജാവ് കാരോണിരി.

കോ വിശൈയഞൗച്ചുവരപരുമരുക്കി പന്നിരണ്ടാ വതു കാരോണിരി വാനരാശർപ്രോ ചിറൈയൂരെറിയ വാനരാശർ അറിയ പട്ടാർ ആദിത്യർ.

ആദിത്യർ ബാണരാജാവിനാലാണ് വധിക്കപ്പെട്ടത്.

തണ്ടലം പാറലിഖിതം

ആർക്കോണം ജങ്കഷനിൽ നിന്ന് നാലര മൈൽ പടിഞ്ഞാറുള്ള കാർവേത്തിനഗര് ഗ്രാമത്തിലെ തണ്ടലം കുളത്തിനടുത്തെ പാറമേൽ. സ്വസ്തിശ്രീ ഗ്രന്ഥലിപി ബാക്കി എല്ലാം തമിഴ് ലിപി. കണ്ണരദേവന്റെ വേലൂർ പാറലിഖിതത്തോട് സാമ്യം. കാടവപല്ലവരാജാവ് സാത്തിയുടെ 10ആം വർഷം . രണ്ട് തമിഴ് പദ്യം ഉണ്ട്. പല്ലവമഹാരാജാ താണ്ഡലം കുളത്തിന്. നീർച്ചാലും ബണ്ഡും കെട്ടിയതാണ് പറയുന്നത് . സാത്തി പഴയ പല്ലവവംശത്തിലെ അംഗമാണ്. തണ്ടലം പൊളിയൂർ നാട്ടിലാണ്. ഇപ്പോഴത്തെ പോലൂരാകാം ആർക്കോണം സന്ധിപ്പിൽനിന്ന് 3 മൈൽ വടക്കുപടിഞ്ഞാറാണ് പോലൂർ

തിരുപ്പതി വെങ്കടേശപ്പെരുമാൾ ക്ഷേത്രത്തിന്റെ ആദ്യപ്രാകാരത്തിലെ വടക്കെ ചുമരിലെ 4 ചോള ലിഖിതം , ക്ഷേത്രപുനരുദ്ധാരണസമയത്ത്, വീരനരസിംഹരായ യാദവരായന്റെ 40ആം ഭരണവർഷം പകർത്തി എഴുതിച്ചു. ഇതിലെ 2, 3 ലിഖിതങ്ങൾ പരകേസരിവർമ്മന്റെ കാലത്തെയാണ്. ഇവയിൽ പല്ലവപേർക്കടൈയരുടെ മകളും, ശത്തിവിത്തംഗ ശ്രീ കാടപ്പത്തികളുടെ ഭാര്യയുമായ സാമവൈ എന്ന കാടവൻ പെരുന്തേവി കൊടുത്ത ദാനങ്ങളുണ്ട്. പല്ലവശക്തിവിത്തംഗനാവണം ഈ ലിഖിതത്തിലെ

സാത്തി. അദ്ദേഹത്തിന്റെ കാലം 9ആം നൂറ്റാണ്ടിന്1റെ രണ്ടാംഭാഗത്താണ്. കാടപ്പത്തി, കാടുവെട്ടി ഇവ ത്രിലോചനപല്ലവന്റെ കാലത്ത് പല്ലവരാജാക്കന്മാരെ പറയുന്നു. (കാട്ടിലെ കാടവ, വേട്ടുവ അഥവാ ബെട്ട രാജാക്കന്മാരാണ് പല്ലവവംശം).

സ്വസ്തശ്രീ കാടവർ തൻകോൻ സാത്തിപൊറ്റൊട്ടിലിത്തയാണ്ടേദിയലിര്ഐന്തിലിടു വിത്താനീടിയശീർ   പല്ലവമാരായൻ പശി നീക്കി തണ്ടലത്തുക്കളൈളവർ നീരേരിക്കലിംഗുമാണ്ട ത്തുലോർ മടിപ്പവൻ പോളിയൂർ നാട്ടുത്തണ്ടലത്തേരി ക്കലിംഗമൈത്താനോൻ ദമിൽപ്പാർമകൈദാൻ വിരുമ്പും പല്ലവമാരായൻ എളിർപ്പുമകൈദാൻഗുൺ പുരിന്തു

കാടവരാജാവ് സാത്തിയുടെ 25ആം വർഷമാണ് ഓലയിൽ എഴുതിച്ചത്. പിന്നീട് അത് സ്വർണ്ണപ്പ ത്രത്തിലാക്കി.  ഗ്രാമത്തിലുള്ളവരുടെ പശി തീർക്കാൻ (കൃഷിക്ക് ജലസേചനത്തിന്) ആണ് കല്ലുകൊണ്ട് കലുങ്കോടുകൂടിയ നീർച്ചാലു കെട്ടിയതെന്ന് എടുത്ത് പറയുന്നു. തണ്ടലം കുളത്തിൽനിന്ന് കൃഷിക്ക് ജലം തേവാനുള്ള സൌകര്യം അദ്ദേഹം ഉണ്ടാക്കി. ഇപ്രകാരം പോലിയയൂർ നാട്ടിലെ എല്ലാവരുടേയും പ്രശംസാപാത്രമായി. തമിഴകമകൈ എന്ന ശ്രീഭഗവതി സ്നേഹിക്കുന്ന പല്ലവരായനെന്ന് ബിരുദവും കൊടു ത്തിരിക്കുന്നു. ഓലയിലെഴുതിയ പത്രം സ്വർണ്ണപത്ര ത്തിലാക്കുന്നത് രാജാവിന്റെ കിരീടധാരണച്ചടങ്ങി നോട് അനുബന്ധിച്ചാണ്.

# ഗോവിന്ദ 4 ന്റെ കാംബേ പ്ലേറ്റുകൾ ശകം 852

വയലിൽ ഉഴുമ്പോൾ കലപ്പ മുട്ടിയാണ് ഈ പ്ലേറ്റുകൾ കണ്ടെത്തിയത്. ജീർണ്ണിച്ച മരം കൊണ്ടുള്ള പെട്ടിയിലായിരുന്നു ഇവ. 3 പ്ലേറ്റ്. ചതുരസീലാണ്. മുമ്പിലേക്ക് തിരിഞ്ഞ് ഇരിക്കുന്ന ഗരുഡനാമ് . ചിറക് വിടർത്തി രണ്ടുകയ്യിലും ഓരോ നാഗത്തെ പിടിച്ച രീതിയിലാണ്. വലത്തുവശത്ത് മുകളിലെ മൂലയില് ഗപതി, താഴെ വിളക്കും ചാമരവും. ഇടത്ത് ഒരു മൃഗത്തിലിരിക്കുന്ന ദേവി. താഴെ സ്വസ്തികം. ലിപി 10ആം നൂറ്റാണ്ടിലെ രാഷ്ട്രകൂടലിഖിതങ്ങളിലുള്ളതാണ്. ഭാഷ സംസ്കൃതം. 38ആം വരിവരെ പദ്യം ബാക്കി ഗദ്യം.

പരമഭട്ടാരക മഹാരാജാധിരാജാ പരമേശ്വര സുവർണ്ണവർഷപൃഥ്വീവല്ലഭ വല്ലഭനരേന്ദ്രദേവ എന്നാണ് ഗോവിന്ദ 4 ന് പേരു പറയുന്നത്. അദ്ദേഹം പിതാവ് നിത്യവർഷന്റെ പദാനുധ്യായിയാണ്. ഗോദാവരീതീരത്തെ കപിത്ഥകത്തിലേക്ക് പട്ടബന്ധത്തിനു പോയ സമയത്താണ് ലിഖിതം. അവിടെ സ്വർണ്ണം കൊണ്ട് തുലാപുരുഷദാനം നടത്തി. 600 അഗ്രഹാരം ബ്രാഹ്മണർക്ക് ദാനം ചെയ്തു. 3 ലക്ഷം വീതം സ്വർണ്ണനാണ്യവും കൊടുത്തു. ക്ഷേത്രങ്ങൾക്ക് 800 ഗ്രാമവും 4 ലക്ഷം സുവർണ്ണവും 32 ലക്ഷം ദ്രമ്മവും കൊടുത്തു. പിന്നീട് തുലാസില് നിന്ന് ഇറങ്ങും മുമ്പുതന്നെ ലാടരാജ്യത്തെ ഖേതകജില്ലയിലെ കാവികാ എന്ന പുണ്യസ്ഥലത്തിനടുത്തുള്ള കേവഞ്ജാ ഗ്രാമം ദാനം ചെയ്തു. മാതരഗോത്രം വാജികാണ്വശാഖ മഹാദേവയ്യയുടെ മകൻ നാഗമാര്യനാണ് ഈ ഗ്രാമം കൊടുത്തത്. അദ്ദേഹം മാന്യഖേടത്തിൽ വല്ലഭനരേന്ദ്ര

ദേവ (ഗോവിന്ദ 4)നെ ആസ്രയിച്ച് ജീവിക്കുന്നവനും കാവികാഗ്രാമക്കാരനുമാണ്.

ശകം 852 ഖരസംവത്സരം തിങ്കൾ ജ്യൈഷ്ഠശുക്ലപക്ഷം ദശമി, ഹസ്തം നക്ഷത്രം. എഡി 930 മേയ് 10 (കീൽഹോൺ). വംശാവലി വിഷ്ണുവിനേയും ശിവ നേയും സ്തുതിച്ചശേഷം സാമവേദദസ്തുതി, വിഷ്ണു ആദിശേഷ ഇവരേയും സ്തുതിച്ച് ആരംഭിക്കുന്നു. യദുവംശത്തിലെ ദന്തിദുർഗ്ഗരാജാ പിൻഗാമി അഛന്റെ വംശത്തിലെ അമ്മാമനായ കൃഷ്ണരാജാ 1 (ചാലൂക്യ വംശത്തെ നശിപ്പിച്ചു) , മൂത്തമകൻ ഗോവിന്ദരാജാ 2, അദ്ദേഹത്തിന്റെ സഹോദരൻ (അനുജൻ)ധ്രുവ നിരുപ മ, . അതിനു ശേഷംമകൻ ജഗത്തുംഗ (ഗോവിന്ദ 3) മകൻ അമോഘ വർഷ 1( വിംഗവല്ലി അഥവാ വെങ്കിമ ണ്ഡല ത്തിലെ ചാലൂക്യരുടെ യമൻ) , അകാലവർഷ (കൃഷ്ണ 2) . അദ്ദേഹത്തിന്റെ കാലത്ത് ശത്രുക്കളെല്ലാം ഖേടകം അഥവാ മാന്യഖേടം ഉപേക്ഷിച്ച് പോയി. കിഴക്കൻ ചാലൂക്യരേഖകളിൽ ഗുണകവിജയാദിത്യ 3 (എഡി 844-888) കൃഷ്ണനെ ഭയപ്പെടുത്തി നഗരം കത്തിച്ചു എന്നാണ്. (കൃഷ്ണ 2 ന്റെ തലസ്ഥാനമായ മാന്യഖേടത്തിൽനിന്ന് ചാലൂക്യരാജാക്കന്മാരെ ഒഴിപ്പിച്ചു) അകാലവര്1ഷ കൃഷ്ണ 2 ചേദിവംശത്തി ലെ സഹസ്രാർജ്ജുന (കാർത്തവീര്യ) കോക്കല്ലയുടെ മകളെ വിവാഹം ചെയ്തു. ബിൽഹാരി ലിഖിതം കോക്കല്ല വടക്ക് ഭോജരാജനു വേണ്ടിയും തെക്ക് കൃഷ്ണരാജനു വേണ്ടിയും വിജയസ്തംഭം നാട്ടി എന്നാണ്. ചേദി കർണ്ണദേവന്റെ ബനാറസ് പ്ലേറ്റ് കോക്കല്ലയുടെ അഭയഹസ്തം ഭോജവല്ലഭരാജന്റെ ശിരസ്സിലും ശ്രീഹർഷന്റെയും ശങ്കരഗണന്റെയും ശിരസ്സിലും ഉണ്ടായിരുന്നു എന്നാണ്. ബിൽഹരിയിലെ കൃഷ്ണരാജാ ബനാറസ് പ്ലേറ്റിലെ വല്ലഭരാജാവാണ്.

ഇത് രാഷ്ട്രകൂട അകാലവർഷ കൃഷ്ണരാജാ 2 ആണ്. ഇദ്ദേഹത്തിന്റെ തലസ്ഥാനമായ മാന്യഖേടം കിഴക്കൻ ചാലൂക്യ ഗുണകവിജയാദിത്യ 3 പിടിച്ചടക്കിയിട്ടുണ്ട്. അകാലവർഷന്റെ മകളും കോക്കല്ലയും തമ്മിലുള്ള വിവാഹത്തിലാണ് ജഗത്തുംഗ ജനിച്ചത്. അദ്ദേഹം കോക്കല്ലയുടെ മകൻ രണവിഗ്രഹന്റെ മകൾ ലക്ഷ്മിയെ വിവാഹം ചെയ്തു. ജഗത്തുംഗനെ യുദ്ധത്തിൽ സഹായിച്ച അർജ്ജുനൻ പ്രസിദ്ധി നേടി. അർജ്ജുനനെ കോക്കല്ലയുടെ മകനെന്ന് പറഞ്ഞിരിക്കുന്നു. അപ്രകാരമെങ്കിൽ അർജ്ജുനൻ രണവിക്രമന്റെ സഹോദരനാവണം. കോക്കല്ലയുടെ മകന്റെ ജഗത്തുംഗന്റെ മകൾ ലക്ഷ്മി , ജഗത്തുംഗന്റെ സഹോദരൻ അർജ്ജുനൻ.

ജഗത്തുംഗ ,ലക്ഷ്മി ഇവരുടെ മകനാണ് ഇന്ദ്ര 3. കാലപ്രിയക്ഷേത്രത്തിന്റെ അങ്കണം അദ്ദേഹത്തിന്റെ മദപ്പാടുള്ള ആനകളുടെ കൊമ്പു കുത്തി മുറിഞ്ഞു. കാലപ്രിയ മഹാകാലനാണ്. (ഉജ്ജയിനി). ഇവിടെ ഉത്സവത്തിനാണ് ഭവഭൂതിയുടെ 3 നാടകം ആദ്യം അരങ്ങേറിയത്. ഇന്ദ്ര 3 ഉത്തരേന്ത്യയിലെ പടയോട്ടത്തിൽ ഈ ക്ഷേത്രത്തിൽ ദർശനം നടത്തി. സാഗരം പോലെ ആഴമുള്ള യമുനയെ അദ്ദേഹത്തിന്റെ അശ്വപ്പട കടന്നു. കുശസ്ഥല എന്ന് പാടിപ്പുകഴ്ത്തപ്പെട്ട മഹോദയപുരം നശിപ്പിച്ചു. ഉജ്ജയിനിയിൽ നിന്ന് വടക്കോട്ട് , യമുന കടന്ന് മഹോദയപുരത്തിലെത്തി. ഹേമചന്ദ്രൻ മഹോദയമെന്നും കുശസ്ഥലി എന്നും പറയുന്നത് ഒന്നാണെന്ന് പറയുന്നു. ഇത് കന്യാകുബ്ജത്തിലാണെന്ന് (കാനൂജ്) വിചാരിക്കുന്നു. എന്നാൽ കുശസ്ഥലി കടൽത്തീരനഗരമായ ദ്വാരകയുടെ പഴയ പേരായിരുന്നു. ഇതിന്ന് കേരളചരിത്രത്തിൽ വലിയ പ്രാധാന്യമുണ്ട്. മഹാഉദയം (പെരും പടപ്പ്, മഹാസൃഷ്ടി) എന്ന ആദ്യതുറമുഖം ദ്വാരകയായിരുന്നു, പിന്നീടാണ്

**വന്ദേരിയിലും കൊടുങ്ങല്ലൂരിലും ഇതേ നാമത്തിലുള്ള നഗരങ്ങ ളുണ്ടായത്. (കാർത്തവീര്യന്മാരുടെ യാദവ നഗരങ്ങളാണിവയും). രാഷ്ട്രകൂടരേഖകളിൽ ഇത് എഡി 915-917 ലാണ്. ഇക്കാലത്തെ കാനൂജിലെ മഹോദയരാജാക്കന്മാരുടെ വംശാവലി ഗ്വാളിയോർ ,പെഹ്യ, സിയദോനി ലിഖിതപ്രകാരം**

**1 ഭോജ എഡി 862, 876, 882**

**2 മഹേന്ദ്രപാല എഡി 903 , 907**

**3 ക്ഷിതിപാല (മഹീപാല) എഡി 917**

**4, ദേവപാല എഡി 948 എന്നാണ്. 43**

**ഇവരിൽ ക്ഷിതിപാലനാണ് ഇന്ദ്ര 3 ന്റെ (915-917) സമകാലികൻ .**ക്ഷിതിപാലനെ തോൽപ്പിക്കുക മാത്രമാണെ ഇന്ദ്ര 3 ചെയ്തത്. ചന്ദേല രാജകുമാരൻ ഹർഷദേവനാണ് ക്ഷിതിപാലനെ സിംഹാസനത്തിലിരുത്തിയത് ഇദ്ദേഹം 10ആം നൂറ്റാണ്ടിന്റെ ാരംഭത്തിലാകയാൽ ഇന്ദ്ര 3 പരാജിതനാക്കിയ ക്ഷിതിപാലനെ ഇദ്ദേഹം വീണ്ടും സിംഹാസനസ്ഥനാക്കി. അതിനർത്ഥം മഹോദയം മാത്രമാണ് ഇന്ദ്ര 3 ആക്രമിച്ചതെന്നാണ്. ക്ഷിതിപാലനു ശേഷം ദേവപാലദേവ, വിജയപാലദേവ, രാജ്യപാലദേവ, ത്രിലോചനപാലദേവ ഇവർ ഭരിച്ചു. അതിനു ശേഷം ഗഹർവര അഥവാ രാത്തോഡുകളാണ് കാനൂജ് ഭരിച്ചത്. (മേബൽ ഡഫിന്റെ ക്രോണോളജി ഓഫ് ഇന്ത്യ പേജ് 285)

ബാഗൽപൂർ ഗ്രാന്റ് (നാരായണപാല) ധർമ്മപാലനാണ് പാലവംശത്തിലെ രണ്ടാം രാജാവ് എന്ന് പറയുന്നു. അദ്ദേഹം ഇന്ദ്രരാജ മുതലായവരെ പരാജയപ്പെടുത്തി മഹോദയം കീഴടക്കി, ചക്രാ

യുധനെ സിംഹാസനത്തിലിരുത്തി എന്ന് പറയുന്നു. ധർമ്മപാലൻ ആദ്യം തോൽപ്പിച്ച് കീഴടക്കിയത് ഇന്ദ്രരാജനെയാണ്. ഖാലിംപൂർ ശാസനത്തിലും (ധർമ്മപാലന്റെ) ഇത് പറയുന്നുണ്ട്.
ഭോജൈർമത്സ്യൈഃസമദ്രൈഃ
കുരുയവനാവന്തിഗന്ധാരകീരൈ-
ഭൂപൈർവ്യാലോലമൌലിപ്രണതിപരിണതൈഃ
സാധു സംഗീര്യമാണഃ ഹൃഷ്യത്
പഞ്ചാലവൃദ്ധോദ്ധൃതകനകമയസ്വാഭിഷേകോദകുഭോ
ദത്തഃശ്രീകന്യകുബ്ജസ്മലലിതചലിതഭ്രൂലതാല്ലക്ഷ
യേന

അഭിഷേകോദകുംഭം ദത്ത (കൊടുത്തു) എന്നതിനോട് കന്യാകുബ്ജം ബന്ധമില്ലാതെ ഇരിക്കുന്നു. ശ്രീകന്യാകുബ്ജായ എന്നാണെങ്കില് അത് ഒരു വ്യക്തിയാകും. ഒറ്റ ഭ്രൂലതാചലനം കൊണ്ട് കന്യാകുബ്ജത്തിലെ രാജാവിന് അഭിഷേ കകുംഭം കൊടുത്തു എന്ന അർത്ഥം വരാം. അതി നെ എടുത്ത് പൊക്കിയവരിൽ പാഞ്ചാല, ഭോജ, മത്സ്യ, മാദ്ര, കുരു,യദു,യവന,അവന്തി, ഗാന്ധാര, കീരരാജാക്കന്മാരുണ്ട്. പാഞ്ചാലം ഗംഗായമുനാ സമതലത്തിലെ കാനൂജ് ആണോ എന്ന് നോക്കാനു ണ്ട്. (കവി രാജശേഖരൻ ഇതാണ് വിചാരിക്കുന്ന ത്) ഈ പറഞ്ഞ രാജാക്കന്മാരെല്ലാം ഇന്ദ്ര 3 യെ അനുസരിച്ചു എന്ന് വരും. അതേ സമയം ധർമ്മ പാലൻ ഇന്ദ്രരാജനെ തോൽപ്പിച്ച് മഹോദയത്തിന്റെ- പാഞ്ചാലത്തിന്റെ (കാനൂജ്)- അധീശത്വം നേടിയിട്ടു ണ്ട്. ആരാണ് ക്ഷിതിപാലനെ വീണ്ടും സിംഹാസ നത്തിലിരുത്തിയത്. ഹർഷദേവനോ ധർമ്മപാലനോ എന്ന കാര്യത്തിൽ ലിഖിതങ്ഹളിൽ ഭിന്നാഭിപ്രായം ഉണ്ട്.

ബഗൽപൂർ ഗ്രാന്റിൽ ചക്രായുധനെന്ന മഹോദയരാ ജാവിനെയാണ് ഇന്ദ്ര 3 പരാജിതനാക്കിയത്
നൌസാരി പ്ലേറ്റിൽ രാഷ്ട്രകൂടരാജകുമാരൻ ഇന്ദ്ര 3 ഉപേന്ദ്രനെയാണ് തോൽപ്പിച്ചത്. ഉപേന്ദ്ര വിഷ്ണു നാമമാണ്. ചക്രായുധനും വിഷ്ണുനാമം. ക്ഷിതിപാലന് ഇപ്രകാരം വിഷ്ണുപര്യായമായി ഉപേന്ദ്ര, ചക്രായുധ എന്ന് നാമമുണ്ടായിരിക്കണം.
ധർമ്മപാലൻ 9ആം നൂറ്റാണ്ടിന്റെ മദ്ധ്യത്തിലാണ്. അല്ലെങ്കിൽ ആദ്യഭാഗത്ത്. 915-917 ഇന്ദ്രരാജ 3 യുടെ സമകാലീനനാണ് എന്നും പറയുന്നു. മംഗിർ പ്ലേറ്റിൽ (ദേവപാലദേവ) ധർമ്മപാല വിവാഹം കഴിച്ചത് രാഷ്ട്രകൂടരാജകുമാരൻ ശ്രീപരവല (ശ്രീവല്ലഭ) പുത്രി രണ്ണാദേവിയെയാണെന്ന് പറയുന്നു. അതായത്, ധർമ്മപാലന്റെ ഭാര്യാപിതാവ് കൃഷ്ണ 2 അഥവാ ഇന്ദ്ര 3 തന്നെയാവണം. ജഗത്തുംഗൻ ക്രിഷ്ണ 2 ന്റെ മകൻ, ഇന്ദ്ര 3 യുടെ അഛൻ) സിംഹാസനത്തിലിരിക്കാതെ തന്നെ മരണപ്പെട്ടു. ഇന്ദ്ര 3 യുടെ ജാമാതാവ് ആയിരുന്നു ധർമ്മപാലനെങ്കിൽ അവർ തമ്മിൽ ശത്രുത ഉണ്ടാകുമായിരുന്നില്ലെന്ന് നിരാക്ഷണം. ഇതിനാലാമ് കൃഷ്ണ 2 ധർമ്മപാലന്റെ ഭാര്യാപിതാവാണെന്ന് തീരുമാനം വന്നത്. ശ്ലോകം 19 ഇപ്രകാരം ചരിത്രപരമായി ഏറെ സംശയം ഉണ്ടാക്കിയിട്ടുണ്ട്.

ശ്ലോകം 20ൽ ഇന്ദ്ര 3 ചേദി ഹൈഹയവംശത്തിലെ വിജാംബയെ വിവാഹം ചെയ്തതായി പറയുന്നു. കോക്കല്ലന്റെ പൌത്രനും അർജ്ജുനന്റെ പുത്രനുമായ അമ്മനദേവന്റെ മകളാണ് വിജ്ജാംബ. ഇന്ദ്ര 3, വിജ്ജാംബ ഇവരുടെ മകനാണ് ഗോവിന്ദ 4. കാമദേവനെപ്പോലെ സുന്ദരനാ ഇദ്ദേഹത്തിന് ചില അപവാദങ്ങളുണ്ടായി. ഖാരേപത്തൻ ഗ്രാന്റിലും

ദിയോളി, കർഹദ് ശാസനങ്ങളിലും ഇത് സൂചിത മാണ്. ഇക്കാരണത്താൽ ആരോഗ്യപ്രശ്നങ്ങളുണ്ടാ യി സ്വാഭാവികസൌന്ദര്യം നഷ്ടപ്പെട്ടതായി ദിയോ ളി, കർഹദ് ശാസനങ്ങൾ. പ്രജകളുടെ ഇഷ്ടം നഷ്ടപ്പെട്ട് സ്വന്തം നാശത്തിലേക്ക് ഇത് നയിച്ചു. സാമന്തന്മാർ അദ്ദേഹത്തിന്റെ അമ്മാമൻ അമോ ഘവർഷനെ രാത്തത്തിന്റെ സിംഹാസനത്തെ രക്ഷിക്കാൻ ക്ഷണിച്ചു. പമ്പന്റെ വിക്രമാർജ്ജുനവി ജയമെന്ന കന്നഡകാവ്യത്തിൽ പറയുന്നത് ഇപ്രകാ രമാണ്:-. ഗൊജ്ജിഗൻ അയച്ച മഹാസാമന്തരെ പരാജയപ്പെടുത്തി അരികേസരി ചക്രവർത്തിയെ നശിപ്പിച്ച് ബഡ്ഡെഗദേവന് ചക്രവർത്തിപദം കൊടു ത്തു. അദ്ദേഹം അരികേസരിയിൽ വിശ്വാസമർപ്പി ച്ച് വന്നു. അരികേസരി 2 പമ്പന്റെ യജമാനനാണ്. ചോളരാജ്യം ഭരിക്കുന്ന ചാലൂക്യരാജാവാണ്. ഗൊജ്ജിഗ രാഷ്ട്രകൂട ഗോവിന്ദ 4. ബഡ്ഡെഗദേവ വഡ്ഡിഗ അമോഘവർഷ. സ്ത്രീജിതനായ ഗോവിന്ദ 4നെതിരെ അരികേസരി 2 നയിച്ച മഹാസാമന്തർ അദ്ദേഹത്തെ വധിച്ച്, അമോഘവർഷനെ രാഷ്ട്രകൂ ടചക്രവർത്തിയാകാൻ ക്ഷണിച്ചു. ശ്ലോകം 22 ഗോവിന്ദ 4ന് സാഹസാങ്ക(വീരകൃത്യം കാരണം) പ്രഭൂതവർഷ സുവർണ്ണവർഷ (ദാനം കാരണം) മുതലായ നാമങ്ങളും പറയുന്നു. ഇത്രയേറെ സ്വർണ്ണം ദാനം ചെയ്ത മറ്റൊരു രാഷ്ട്രകൂടരാജാവ് ഇല്ല.

ഗോവിന്ദ 4ന്റെ കൊട്ടാരം ഗംഗായമുനാസമതല ത്തിലാണെന്ന് പറയുന്നു. ബറോഡ ശാസനം (കർക്ക ഗുജറാത്തിലെ രാഷ്ട്രകൂടരാജാവ്) ഗോവിന്ദ 3 ഈ പ്രദേശം കീഴടക്കിയതായി പറയുന്നുണ്ട്. ഗംഗായമുനകളെ അഛന് ചിഹ്നങ്ങളാക്കി എന്നും.

നേരൂർ ഗ്രാന്റിൽ ചാലൂക്യവിജയാദിത്യ പിതാവ് വിനയാദിത്യന്റെ കൺമുന്നിൽ വെച്ച് വടക്കേ ഇന്ത്യയിലെ രാജാക്കന്മാരെ തോൽപ്പിച്ച് ഗംഗായ മുനകളെ അദ്ദേഹത്തിന് ചിഹ്നങ്ങളാക്കി കൊടുത്തു എന്നുണ്ട്. അതിനാലാണ് ഗോവിന്ദ 4 ന്റെ കൊട്ടാരത്തിൽ ഗംഗായമുനകൾ വീട്ടുപണി ചെയ്തു എന്ന് എഴുതിയിരിക്കുന്നത്. വടക്കേ ഇന്ത്യയെ പരാജയപ്പെടുത്തിയ അച്ഛൻ ഇന്ദ്ര 3 ല്നിന്ന് ലഭിച്ചതാവാം ഈ രാജകീയചിഹ്നങ്ങൾ. ഗുപ്ത രാജാക്കന്മാരില്നിന്ന് ചാലൂക്യരും ചാലൂക്യരി ൽനിന്ന് രാഷ്ട്രകൂടരും ഈ ചിഹ്നം സ്വീകരിച്ചു.

ഗോവിന്ദ 4 ന്റെ നിത്യകന്ദർപ്പനാമം- ഇന്ദ്ര 3 ന് രാത്തകന്ദർപ്പദേവനെന്ന് പേരുണ്ട്. കന്ദർപ്പ അഥവാ (കന്തിരവ-ഗന്ധർവ്വ)നാമം ഗംഗ-കൊങ്ങുചേര, കൊല്ല ങ്ങോട്, തലപ്പള്ളി- രാജാക്കന്മാരെ പോലെ ഇന്ദ്ര3 ഗോവിന്ദ 4 ഇവർക്ക് ഉണ്ടെന്നത് വളരെ ശ്രദ്ധേയ മാണ്. ചോളചാലൂക്യഗംഗവംശവുമായി ഇവരുടെ ബന്ധവും കാലവും വളരെ പ്രസിദ്ധവുമാണ്. ചാണക്യചതുർമുഖ, ബ്രഹ്മ മുതലായ നാമങ്ങളും ഗോവിന്ദ 4 ന് ഉണ്ട്. വിക്രാന്തനാരായണ എന്ന നാമം വീരനാരായണ, കീർത്തിനാരായണ (അമോ ഘവർഷ1, ഇന്ദ്ര 3) മുതലായ നാമങ്ങളെ അനുസ്മ രിപ്പിക്കുന്നു. നൃപതിത്രിനേത്ര എന്നത് ഗുജറാത്തി രാഷ്ട്രകൂടരേഖകളിലെ അമോഘവർഷ 1 ന്റെ മഹാരാജശർവ്വ എന്ന നാമത്തോടും ത്രിലോചനപ ല്ലവനാമത്തോടും സാമ്യമുള്ളതാണ്. കലപ്പ എന്ന ആയുധം കയ്യിലേന്തിയ നൃപതിത്രിനേത്രനെന്നാണ് പറയുന്നതെന്നത് ലകുലീശബലരാമനെ കൂടി (അനന്തൻ, ബലരാമൻ, ലകുലീശനെന്ന ശിവൻ). സൂചിപ്പിക്കുന്നു.

# കാർളേ ഗുഹാലിഖിതങ്ങൾ

ഭാഷാപരമായും ചരിത്രപരമായും പാലിയോഗ്രാഫി കൊണ്ടും പ്രത്യേകതകളുള്ളത്.

1.ചൈത്യഗുഹ വരാന്തയുടെ ഇടത്തേ അറ്റം. വെജയംതിതോ സേത്തിന ഭൂതപാലേന സെലഗാര പരിണിതപീടം ജംബുദീപംഹി ഉത്തമം.

ജംബുദീപത്തിലെ ഉത്തമമായ ഈ പരിണിത പീഠശിലാഗാരം വൈജയന്തിയിൽനിന്ന് സേത്തി ഭൂതപാലൻ പണിയിച്ചത്.

വൈജയന്തി കർണ്ണാടകദേശത്തെ വനവാസിയിലാണ്. വനവാസിയുടെ തലസ്ഥാനമാണ്. ബര്ഗ്യുസ്സ് ജയന്തി എന്നത് വനവാസിയാണെന്ന് പറയുന്നുണ്ട്. വനവാസി ലിഖിതത്തിലെ ശിൽപ്പി ദമോരകന്റെ ജന്മസ്ഥലം വൈജയന്തിയാണ്. സെലഗാരം എന്ന വാക്ക് കുഡാലിഖിതം ചൈത്യഗുഹമെന്നും, നാസികിൽ ചൈത്യാഗാരമെന്നും കാർലേ ഗരസമുഖ, ഗരമുഖ എന്നും, അജന്ത ഗരമുഖ എന്നും പറയുന്നു. ഗര അഥവാ ഗൃഹം ചൈത്യഗൃഹമെന്ന് ഗുഹകളിലെ ക്ഷേത്രങ്ങളെ പറയാറുണ്ട്. ഇവിടെ പരിണിത പീഠമെന്ന് പറയുകയാൽ ചൈത്യഗൃഹം പണിത് തീർത്തത് ഭൂതപാലനാണ്.  ഇതിലെ പല തൂണുകളും അലങ്കാരങ്ങളും മറ്റുള്ളവരുടെ സമ്മാനമാകാം, എന്നാൽ ചൈത്യഗൃഹം ഭൂതപാലന്റേതാണ്.

2. ചൈത്യഗൃഹത്തിന്റെ മുന്നിലുള്ള സിംഹസ്തംഭം മഹാരഥിസ ഗോതിപുത്രസ അഗിമിത്രനകസ സിഹത്തഭോ ദാനം

ഗോതിപുത്രനായ മഹാരഥി അഗിമിത്രനകന്റെ ദാനമായ സിംഹസ്തംഭം. മഹാരഥി എന്ന

വാക്കിന് ഇത് വ്യാഖ്യാനിച്ച പുരാവസ്തുഗവേഷകർ അർത്ഥം കാണാൻ വിഷമിക്കുന്നു. മഹാഭാരതയുദ്ധം രഥി, മഹാരഥി, അർദ്ധരഥി എന്ന് യോദ്ധാക്കളെ വിഭജിക്കുന്നത് അവർ കണ്ടിട്ടില്ലായിരിക്കാം.  ഒരു കാർളേ ലിഖിതത്തിൽ ഓക്കലകിയാനാം മഹാരഥി എന്ന് കാണുന്നു. (ഓക്കലിയന്മാരുടെ മഹാരഥി). ഗാരസ് ഇത് മറാത്ത അഥവാ മഹാരാഷ്ട്രക്കാരുടെ പേരാണെന്ന് പറയുന്നത് ശരിയല്ല. (മഹാരാത്തി). അഗിമിത്രനക മിത്രദേവനാകാമെന്ന് വിചാരിക്കുന്നു. ഈ പേര് ബാജയിലെ വിഷ്ണുദത്തനെപ്പോലെ കൌശികീപുത്രനാണ്, ഗോതീപുത്രനല്ല. ബേദസലിഖിതത്തിലെ മഹാരാത്തിനി (മഹാരാജ്ഞി) സാമദിനിക എന്ന പ്രയോഗം ഈ വാക്കിനെ മറാത്ത എന്നല്ല മഹാരാജ്ഞി എന്നാണ് വ്യാഖ്യാനിക്കുന്നത്. സാമദിനിക വിവാഹം കഴിച്ചത് ആപദേവനകനെയാണ്. കുഡായിലെ സ്ഥവിര ആഗമിക (അഗ്നിമിത്ര) ഇതുപോലെ ഒരു, നാമമാണെന്നും ഇവരെല്ലാം ഒരേ കുടുംബമാണെന്നും പേരിലെ സാമ്യം വെച്ച് മാത്രമാണ് വിചാരിച്ചിരിക്കുന്നത്. ഈ ലിഖിതത്തിലെ നക എന്ന പ്രയോഗവും ജുന്നാറിലെ നന്ദനക എന്ന പ്രയോഗവും ചൂണ്ടിക്കാണിക്കുന്നു. രാജാനക എന്നത് രാജപുത്രനെന്ന അർത്ഥത്തിലാണ് ഉപയോഗിക്കുക പതിവ്. അഗ്നിമിത്രനക എന്നാൽ അഗ്നിമിത്രപുത്രനെന്നേ അർത്ഥമുള്ളു. ഗോതീപുത്രനെ ഗൌപ്തീപുത്രനാക്കി ഗുപ്തരാജാക്കന്മാരുടെ പുത്രനാക്കുന്നത് ശരിയല്ല. ഗൌതമീപുത്രനെന്നതിന് ചുരുക്കത്തിലെഴുതിയതാണ് ഗോത്തീപുത്ര.

ഡോ ഹുൾട്ട്സ് പ്ലേറ്റിന്റെ താഴെയുള്ള 3 നാണ്യചിത്രങ്ങളേക്കുറിച്ച് എഴുതിയത്:- മി. എ). മെർവിൻ

സ്മിത്ത് 1888ൽ ചിത്തൽദൂര്ഗ്ഗിനടുത്തുനിന്ന് കിട്ടിയ ഈയനാമ്യങ്ങളെ ഗവേഷണവിധേയമാക്കി. ഇവയിൽ ചെറിയ നാണ്യങ്ങളിൽ ബുദ്ധമതചിഹ്നങ്ങളാണ്. വലിയവയിൽ ലിഖിതം ഉണ്ട്. ഇവയിൽ മഹാരഥി, മഹാരഥിസ, സദകന, കലാലായ, മുതലായ വാക്കുകളാണ് കണ്ടത്.

സെവെൽ

ഒരു വശത്ത് പൂഞ്ഞക്കാള. വലത്തോട്ട് തിരിഞ്ഞ് നിൽക്കുന്നു. സദകനക(ലാല) എന്ന് ചുറ്റും .മറുവശത്ത് ബോധിവൃക്ഷം ഇരുവശം ഒരു സിംബലോടുകൂടി.

സെവെൽ

പൂഞ്ഞക്കാള നേരത്തെ പറഞ്ഞപോലെ.
സ....കലലായമഹാരഥിസ മറുവശം
ബോധിവൃക്ഷവും ചൈത്യവും

ഹുൾട്സ്

കാളക്ക് താഴെ ആഴത്തിലുള്ള ഒരു പഞ്ച്മാർക്ക്.
സ..കനകലാലയമഹാരഥിസ

ഈ മൂന്നുവായനയും ചേർത്തുവെച്ചാണ് സദകനകലാലയ(കലലായ)മഹാരഥിസ എന്ന് വായിച്ചത്. ആന്ധ്ര പുലുമായി സദകന (ശതകർണ്ണി)യോട് സാമ്യമുള്ളവാക്കാണ്. ഗൌതമിപുത്രശതകർണ്ണിയേയും ഓർമ്മിപ്പിക്കുന്നു. ഗുപ്തന്മാരുമായല്ല ശതകർണ്ണിമാരുമായിട്ടാണ് അടുപ്പം. ശതകർണ്ണി പ്രാകൃതത്തിൽ സദകന എന്ന് ആയതാവാം. (സദനാണ്യങ്ങളെപ്പറ്റി മറ്റൊരിടത്ത് എന്റെ ഭാരതം സീരീസിൽ ഞാൻ വിസ്തരിച്ച് എഴുതിയിരുന്നു, ചിത്രസഹിതം) ഋഷഭമാണ് അദ്ദേഹത്തിന്റെ ചിഹ്നം.

(ശിവഭക്ത) അതേ സമയം ബുദ്ധമതത്തെ ബഹുമാ നിച്ചിരുന്നു. കലാലയം എന്ന വാക്ക് നമ്മൾ ഇപ്പോ ൾ കോളേജ് എന്ന അർത്ഥത്തിലാണ് ഉപയോഗിക്കു ന്നത്. കാക്ഷേത്രം ന്നാണ് ശരിയായ അർത്ഥം. കല കളെ അഭ്യസിപ്പിക്കുന്ന വിദ്യാകേന്ദ്രം.

3 വരാന്തയുടെ വലത്തേ അറ്റത്ത് 3 ആനകളുടെ കാലിനു താഴെ ഉള്ള ലിഖിതം

തേരാനാം ഭമ്യാന്ത ഇംദദേവസ ഹാത്തി ച പുവാദോ ഹാത്തിനാം ച ഉപരിമാ ഹേത്തിമാ ച വെയിക ദാനം.

(ഭമ്യാന്ത എന്നതിന് ഭയംത എന്ന് വായനയുണ്ട്) ആനകളും ആനകളുടെ മുകളിലും താഴെയുമുള്ള വേലികളും തേരന്മാരുടെ ബഹുമാന്യനായ ഇന്ദ്ര ദേവന്റെ ദാനം. പൂർവ്വതോ എന്നതിന് പുവാദോ എന്ന് പ്രാകൃതം. വേദിക എന്നതിന് വേയിക.

4 വലത്തെ വാതിലിനു മേലെ.

ധേനുകാകടാ ഗന്ധികസ സിംഹദത്തസ ദാനം ഗരമുഖ

ധേനുകാകടത്തിലെ ഗന്ധികൻ സിംഹദത്തൻ ദാനം ചെയ്ത ഗരമുഖം (ചൈത്യവാതിൽ).

ധേനുകാഘടം പ്രസിദ്ധമായ സ്ഥലമാണ്. അവിടത്തെ സുഗന്ധവ്യഞ്ജനവ്യാപാരി സിംഹദത്തനാണ് ഈ ചൈത്യവാതിൽ ദാനം ചെയ്തത്.

5 നടുവിലെ വാതിലിനു മുന്നിലെ വരാന്തയിലെ തൂണിലുള്ളത്. 6ആം ലിഖിതത്തിനു മുകളിലാണ്.

ഗഹതസ മഹാദേവനകസ മാതു ഭായിലായ ദാനം

മഹാദേവനകനെന്ന ഗൃഹസ്ഥന്റെ അമ്മ ഭായികയു
ടെ ദാനം. ഭായിക വിദേശിനാമമാണെന്ന് പറഞ്ഞ
ന്യായം വളരെ സില്ലിയാണ്. കുടായിലും ബ്രാഹ്മ
ണി ബായികയുടെ നാമമുണ്ട് എന്നും അവരെ
അയിത്തുലു എന്ന ബ്രാഹ്മണപത്നിയാണെന്ന് പറ
യുന്നുവെന്നും അയിത്തിലു അസിലിസെസ്സ ആവ
ണമെന്നും പറഞ്ഞാണ് ഇവരെ വിദേശികളാക്കി
യത്.

6 കേന്ദ്രത്തിലുള്ള വാതിലിനു മുമ്പിലെ വരാന്തയി
ലെ തൂണിൽ 5ആം ലിഖിതത്തിന് താഴെ.

ധേനുകാകടകേന വധകിനാ സാമിന
വേണുവാസപുത്...നാ ഗരസമുഖ കട ദുരേം ....ധു...

ധേനുകാകടവാസിയായ വേണുവാസന്റെ മകൻ
സാമി എന്ന വർദ്ധകൻ (ശിൽപ്പി) ഈ ചൈത്യഗൃ
ഹമുഖം ഉണ്ടാക്കി. സ്വാമി എന്നതിന് ചിലർ
ശ്യാമില എന്നും വായിച്ചിട്ടുണ്ട്.

7 മൂന്നാമത്തെ തൂണിന് മുകളിൽ

ധേനുകാകട യവനസ സിഹധായാന തംബോ ദാനം

ധേനുകാകടത്തിലെ യവനൻ സിഹധാനന്റെ ദാനമാ
യ സ്തംഭം. ഇവിടെ യവനപദം ഉണ്ട്. എന്നാൽ
അത് ധേനുകാകടത്തിലെ വ്യക്തിയാണെന്ന് പറയു
ന്നുമുണ്ട്.

8 ഇടത്തെ വരിയിലെ 5ആമത്തെ തൂണിൽ.

സോപാരകഭയതാനാം ദമുത്തരിയന സ...നഥസ.
തേരസ.. ഭ..സ അന്തേവാസിക ഭാനകസ ന...പത..സ
സാതിമിതസ സഹ..ഥി തഭേ ദാനമുഖ

നന്ദപുത്രൻ (നാഥപുത്രൻ )സ്ഥവിരശിഷ്യൻ സോപാരകത്തിലെ ധമ്മുത്രീയനും അമ്മയും അഛനും ചെയ്ത ദാനം. ധർമ്മോത്തരീയസംഘത്തിലെ അന്തേവാസിയായ ഭാനകപുത്രൻ സാതിമിതൻ എന്നത് കാണുന്നു. ഇതിൽ ശിഷ്യനെയാണോ ഗുരുവിനെയാണോ പുകഴ്ത്തുന്നതെന്ന് സംശയം വരാം. നന്ദി എന്നത് നന്ദ എന്നായതാണോ എന്നും സംശയം കാണുന്നുണ്ട്. നന്ദിപുത്രനെന്നാണെങ്കിൽ ശൈവസന്യാസിയായ നാഥനുമായി ബന്ധമുള്ള സംഘമാവണം. വളരെ അപൂർണ്ണവും അർത്ഥശങ്ക വരുത്തുന്നതുമായ ലിഖിതമാണ്.

9 നേരത്തെ പറഞ്ഞ (8)ലിഖിതത്തിന് തൊട്ടു താഴെ

സോപാരകഭയന്താനാം ദമുത്തരീയാനാം ഭാനകസ സാതിമിതസ സസരീരോ തബോ ദാനം.

സോപാരകത്തിലെ ദമുത്തരീയസംഘത്തിലെ സാതിമിതനെന്ന ഭാനകന്റെ (ഗുരു) ശരീരാവശിഷ്ടങ്ങളുള്ള സ്തംഭദാനം. ,ഇത് 8ആം ലിഖിതത്തെ പൂർത്തിയാക്കുന്നു. സാതിമിത്രനെത്തന്നെയാണ് ഗുരുവിനെയല്ല പുകഴ്ത്തുന്നതെന്ന് വ്യക്തമാവുന്നു. ഈ തൂണിനകത്ത് സാതിമിത്രന്റെ ശരീരാവശിഷ്ടങ്ങളുണ്ടെന്ന പ്രസ്താവന അത്ഭുതകരവുമാണ്. സോപാരകം പഴയ പ്രശസ്തവ്യാപാരകേന്ദ്രമാണ്.

10 ഇടത്തെ വരിയിലെ 4ആം തൂണിലെ ലിഖിതം. ധേനുകാകടാ ധമ്മയവനസ

ധേനുകാകടത്തിലെ ധർമ്മയവനന്റെ.

നാസിക്കിലും ധർമ്മദേവപുത്രനായ യവനശബ്ദമുണ്ട്. ധർമ്മത്തിന് പാലിയിലാണ് ധമ്മമെന്ന് പേര്. ജുന്നാറില് വീരസേനന്റെ ധമ്മനിഗമത്തെ പറയു

ന്നുണ്ട്. ധർമ്മിഷ്ഠനായ വ്യാപാരി എന്ന അർത്ഥ ത്തിലാണ് അവിടെ ഉപയോഗം. ധർമ്മനിഗമം അനുഷ്ഠിക്കുന്ന ഗൃഹപതിപ്രമുഖൻ. നൈഗമം (കച്ചവടം) ആവണമെന്നില്ല. നിഗമം കലകളാണ്. ആഗമനിഗമാദികളിലുള്ള പോലെ. കലാക്ഷേത്രമായ ഇവിടെ അതാവാനാമ് സാദ്ധ്യത. ദത്ത, മിത്ര, നന്ദ ഇവ രുദ്രഗണികകളുടെ നാമങ്ങളാണ്. ഇവ മൂന്നും ഈ ചൈത്യഗുഹയിൽ വരുന്നുമുണ്ട്. ധമ്മയവന എന്നതിന് ധർമ്മിഷ്ഠനായ യവനനെന്ന് അർത്ഥം പറയാം. നാസിക്കിലെ നിഗമസഭ ബുദ്ധമതക്കാരുടെ യാണ്. അതിലെ അംഗവുമാകാം. യവനിക അഥ വാ എഴിനിക എന്നത് കേരളത്തിലെ ചേരരാജാക്ക ന്മാരുടെ പുരാതനനാമമാണ്.ധർമ്മയവനൻ എഴിനിവംശത്തിലെ കേരളീയനാകാം.

11 ഇടത്തും വരി 11ആം തൂണിലെ.

ധേനുകാകടഉസഭദത്തപുത്സ മിതദേവനകസ തഭോ ദാനം.

ധേനുകാകടത്തിലെ ഉസഭദത്തപുത്രൻ മിത്രദേവനക ന്റെ ദാനമായ സ്തംഭം. ഉസഭദത്തൻ ഋഷഭദത്തൻ, ഇദ്ദേഹത്തെ പല ലിഖിതങ്ങളിലും നഹാപനന്റെ മകളുടെ ഭർത്താവായി പറയുന്നു. നാസിക്കിലെ ലിഖിതം ഋഷഭദേവദത്തന്റെ ഭാര്യ ദക്കമിത്രയാണെ ന്ന് പറയുന്നു. കഹാരതരാജാക്കന്മാരുടെ പതന ത്തിനുശേഷമാവണം ഈ ലിഖിതം.

12 ഉള്ളിലെ വളഞ്ഞ ആർച്ചിന്നു താഴെ

അസാധമിതയേ ഭിക്കുണി ദാനം. അസാധമിത എന്ന ഭിക്ഷുണിയുടെ ദാനം. കൂടലിഖിതത്തിൽ ഇവർ

പതുമിനിക എന്ന സന്യാസിനിയുടെ ശിഷ്യയാണ്. ആ ലിഖിതത്തേക്കാളും പഴയതാണ് ഇത്.

13.നടുവിലെ വാതിലിന്നു വലത്തുവശം

സിദ്ധം റാണോ ഖഹരാതസ ഖടപസ നഹപാനസ ജാമതരാ .ന.. കപൂതേന ഉസഭദത്തേന തിഗോസതസഹസദേന നദിയ ബണാസായ സുവനതതക്കരേണ ബ്രാഹ്മണാന ച സോളഗാമദേ പബാസേ പൂതതീഥേ ബ്രഹ്മമാന അത്തപായാപ്ര... അനുവാസം പി തു സതസഹസം ഭോജപായിത വളൂരകേസു ലെനവാസിനാം പവജിതാനാം ...ചാതുദിസസ സഗാസ യാപനാത ഗാമോ കരജികോ ദത്തോ സ....ന....വാസിതാനാം

റാണാ ഘടപനായ (ഘടരാജാവ്) ഖഹരാതന്റെ (ക്ഷത്രപ) ജാമാതാവും ദിനികപുത്രനുമായ ഋഷഭദത്തൻ 300000 പശുക്കളെയും സ്വർണ്ണവും ബാണസാനദിയുടെ പുണ്യതീർത്ഥക്കരയിലെ 16 ഗ്രാമവും, പുണ്യപ്രഭാസതീർത്ഥത്തിൽ വെച്ച് 8 ഭാര്യമാരോടുകൂടി ബ്രാഹ്മണർക്ക് ദാനം ചെയ്തു. വർഷം തോറും 100000 ബ്രാഹ്മർക്ക് ഭോജനം കൊടുത്തു. വളൂരകഗുഹയിലെ ബ്രഹ്മചാരികൾക്ക് കരജികഗ്രാമം കൊടുത്തു. അവിടെ വസിക്കുന്നവ ർക്കെല്ലാം (ആചാരഭേദമില്ലാതെ) അത് ഉപയോ ഗിക്കാം. 2 ബാണനദി ഉണ്ട്. 1, വടക്കേ ഗുജറാ ത്തിലെ നദി പാലംപൂരിനെ കടന്ന് റാൺ ഓഫ് കച്ചിൽ വീഴുന്നത്. 2. കിഴക്കെ രജപുത്താനയിലൂ ടെ ഒഴുകി ചംബൽ നദിയിൽ ചേരുന്നത്. നാസിക്കിലെ ഒരു ലിഖിത്തിൽ തെക്കെ ഇന്ത്യയിലെ ദിഗ്വിജയശേഷം ഋഷഭദത്തൻ അജ്മീരിനടുത്തുള്ള പുഷ്കരതടാകത്തിൽ കുളിച്ച് പുണ്യദാനങ്ങൾ

ചെയ്തതായി പറയുന്നു. നാസിക്കിലെ ലിഖിത്തിൽ സുവർണ്ണദാനതീർത്ഥകരേണ എന്നാണ്. ശതസഹസ്രം നാസിക്കിലെ ലിഖിതത്തിൽ ബ്രാഹ്മണശതസഹസ്രി എന്നാണ്. പ്രഭാസം കത്തിയവാറിലെ സോമനാഥപട്ടണത്തിലാണ്. കൃഷ്ണൻ സ്വർഗ്ഗം പൂകിയ പുണ്യസ്ഥലമാണ് പി തു എന്ന രണ്ട് ധാതു പിതരഉദ്ദിശ്യ (പിതൃക്കളെ (ഇതിൽ മാതാപിതാക്കളുടെ വംശം പെടും) ഉദ്ദേശിച്ചാണ് ദാനം എന്ന് സൂചിതം.

വളൂരകം അഥവാ വലൂരകം-

ഇപ്പോൾ കാർലേ എന്നാണ് സ്ഥലപ്പേരെങ്കിലും പ്രാചീനമായ നാമം വളൂരകം എന്നാണ്. ഇത് വളരെ പ്രധാനമായ ഒന്നാണ്. കളരി എന്നതിന് പഴയ പേരാണ് വളൂരകം, കലാക്ഷേത്രം അഥവാ കലാലയം എന്നതുതന്നെയാണ് കാർലേ ആയത്. വളൂരകം അഥവാ കളരി എന്ന കലാലയത്തിൽ ആയോധനകല അടക്കം എല്ലാ കലകളും പഠിപ്പിച്ചിരുന്നു. അവിടെ നാനാദിശകളിൽനിന്നും വരുന്ന നാനാവിധ ആളുകൾക്കും സംഘങ്ങൾക്കും ഭക്ഷണം വിദ്യാഭ്യാസം താമസം ഇവ കൊടുക്കുന്നതിനാണ് ആ കളരിയിലെ ബ്രഹ്മചാരികളെ ഗ്രാമം ഏൽപ്പിക്കുന്നത്. പഴയ കളരി, ക്ഷേത്രസമ്പ്രദായങ്ങളിലെ ഈ വ്യ വസ്ഥ വിദേശികൾ ബ്രഹ്മദേയങ്ങളെല്ലാം പിടിച്ചെ ടുത്തതോടെ മാത്രമാണ് ഇല്ലാതായത്. ചതുദ്ദിശാസംഘം എന്ന് ഇവിടെ പേരെടുത്ത് പറയുന്നു. സർവ്വാനവാസവാസിതാനാം എന്ന് സർവ്വർക്കും ചേർക്കുന്നു, അതായത് ബുദ്ധസംഘമെന്നോ മറ്റേതെങ്കിലും സംഘമെന്നോ ഭേദമില്ല.ഉലയോരഭേദം കൊണ്ട് വളൂരിക വലൂരികയും വളഭി വലഭിയുമാകുന്നു, കളരി കർലേ ആകുന്നു.

ഭാഷയുടെ പരിണാമമല്ലാതെ അർത്ഥപരിണാമം ഇല്ല. പിന്നീട് ഒരു ലിഖിതം ഇതേ ദാനം വാസിഷ്ഠിപുത്ര പുലുമാവി പുതുക്കുന്നതായി നാം കാണുന്നു.

14 നടുവിലെ വാതിലിന്റെ ഇടത്തുവശം മുകളിൽ

റാണോ വാസിതിപുതസ
സാമിസിരിപു....സ....സവച്ഛരേ സതമേ 7
സിംഹപക്കേ പഞ്ചമേ 5 ദിവസേ പതമേ 1
എതായ പുവായ ഒക്കലൊക്കിയാനാം മഹാരതിസ
കോശികീപുതസ മിതദേവസ പുതേന ഹാരതിനാ
വാസിതിപുതേന സോമദേവേന ഗാമോ ദത്തോ
വലൂരകസഗസ വലൂരകലെനാന സകരുകരോ
സദേയമേയോ.

വസിത്തിപുത്ര ശ്രീപുലുമായിയുടെ 7ആം വർഷം വേനലിലെ 5ആം പക്ഷം, പ്രഥമ, ഒക്കലക്കിയവംശത്തിലെ കൌശികീപുത്ര മഹാരഥി മിത്രദേവന്റെയും വസിത്തിയുടേയും മകൻ സോമ ദേവൻ വലൂരകഗുഹിലെ വലൂരകസംഘത്തിന് കരം ഒഴിവാക്കി ഗ്രാമം കൊടുത്തു. ഒക്കലക്കിയാ നാം മഹാരഥി ചാലൂക്കിയരുടെ മഹാരഥിയാവാം സംസ്കാരകാരനായ എന്ന് കരം ഒഴിവാക്കി, കൊടുത്തത് സ്ഥാപനത്തിന്റെ കേടുപാട് തീർത്ത് നടത്താനാണ്. കാർലേ ഗുഹ നിൽക്കുന്ന സ്ഥലത്തി ന് ഇപ്പോഴും വളൂരകമെന്നാണ് പേരെന്നതും ഓർക്കണം. പ്രദേശത്തെ ആദായമെല്ലാം എടുക്കാനുള്ള ആദേയവും കരം കൊടുക്കേണ്ട എന്ന സൌജന്യവും ചേർന്നാണ് സകരകരോ സദേയമേയോ എന്ന് ദാനം.

ഇവിടെ പുലുമായിയുടെ ചെറിയ വംശവൃക്ഷം തരുന്നു. ഒക്കലക്കിയവംശം. അഛൻ കൌശികീപുത്രമഹാരഥി മിത്രദേവ, അമ്മ വസിത്തി. മൂത്ത മകൻ ശ്രീപുലുമായി,ഇളയ പുത്രൻ സോമദേവ.

15 വരാന്തയുടെ ലത്തേ മൂലയിലെ മിഥുനത്തിന്നു മുകളിൽ.

ബദസമസ ഭിക്കുസ ദേയധമ്മ മിഥുന വേ

മിഥുനം. ഭിക്ഷു ബദസമന്റെ ധർമ്മദേയം.

16 വരാന്തയുടെ വലത്ത് വശം അകത്ത് ഒരു മിഥുനത്തിനു മുകളിൽ.

ബദസമസ ഭിക്കുസ ദേയധമ്മം മിഥുനം

17 നടുവിലെ വാതിലിന്ന് വലത്തുവശത്തെ ചുമരിൽ വേദികയുടെ അടുത്ത്

.......മനയൂതായ ദാനം വേയിക

സമനായ മാതൂയ എന്ന് എ എസ് ഐ വായിക്കുന്നു. ഇത് സകാരമില്ലാത്തതിനാൽ ഊഹം മാത്രമാണ്. മാ എന്നും ഇല്ല. മാതൂയ എന്നും സങ്കൽപ്പമാണ്.

വേദിക ദാനമാണ്. ആരുടെ എന്നത് സങ്കൽപ്പം മാത്രം. ഇതിന്നടുത്തുള്ള ശിൽപ്പം സ്ത്രീശിൽപ്പമാണ്. അതിനാൽ സ്ത്രീയാണ് ദാനം ചെയ്തിരിക്കുന്നത്.

18 നടുവിലെ വാതിലിനു ഇടത്തുവശം വേദികക്ക് സമീപം.

കോടീയ ഭിക്കുണിയാ ഗുണികമാതു വേയികാദാനം നന്ദികേന കടം

ഗുണികന്റെ അമ്മ കോടിക്ക് വേണ്ടി നന്ദിക ദാനം ചെയ്ത വേദിക.

19 നടുവിലേയും വലത്തെയും വാതിലുളുടെ ഇടയിൽ രണ്ടും മൂന്നും നിലകളിലായി.

.........ആനപയതി മാമദേ അമച്ച പര.....ഗത....മസു ഏത ലെനേസ വലൂരകേശ വാതവാനാ പവജിതാന ഭിക്കുന നികായസ മഹാസഗ...യാന പന....യ ഏത മാമാലഹാരേ ഉതരേ മഗേ ഗ..മ...കരജക...

ഭിക്കുഹലേല ദദാമ ഏതസ തു ഗാമ കരജകേ ബിക്കുബല ദേയ പാപേഹി ഏതസ ചസ ഗാമസ കരജകാന ഭിക്കുബലപരിഹാര വിതരാമ അപാവേശ അ....പരിഹാരിക ച ഏതേഹി ന പരിഹര....ഏത.....ചസ ഗാമ കരജകേ ഭിക്കുഹലപരിഹാരേ ച ഏത നിബദ്ധാപേഹി അവിയേന ആനത....ഛടോ വിജയതസതാരേ ദത്തോ ത പതിക സവ 14 വാ പ 4 ദിവ 1 സിവകദഗുട്ടേന കട

രാജാവ് മാമദനെന്ന ഉദ്യോഗസ്ഥനോട് ആജ്ഞാപിക്കുന്നു: വലൂരകഗുഹയിലെ മഹാസംഘികന്മാർക്ക് വേണ്ടി, വടക്കെ പാതയിലെ മാമലജില്ലയിലെ കരജകഗ്രാമം സകല അനുഭവങ്ങളോടും കൂടി വിട്ടുകൊടുത്തിട്ടുണ്ട്. അവിടെ ഉദ്യോഗസ്ഥന്മാർ പ്രവേശിക്കരുത്. വായാൽ പറഞ്ഞ് വിജയശിബിരത്തിൽ ..........എഴുതി. ശിവസ്കന്ധഗുപ്തൻ 14ആം വർഷം മഴക്കാലം നാലാം പക്ഷത്തിലെ പ്രഥമക്ക് ആജ്ഞാപിച്ചത്.

മാമാല പശ്ചിമഘട്ടത്തിനടുത്ത് മാവൽ അഥവാ മൌൽ ആണ്. കാർലേയുടെ തെക്കുള്ള സതാരേ ജില്ലയുടെ നാമം ഇതിലുണ്ട്. വിജയന്ധേ എന്നത് എന്റെ രാജ്യമായ വൈജയന്തിയിലുള്ള എന്ന് അർത്ഥം പറയുന്നു. കാർലേക്കും വനവാസിക്കും ഇടയിലാണ് സത്താര.

20 വിഹാരത്തിന് തെക്കെ രണ്ടാമത്തെ മുറിയുടെ ചുമരിൽ.

സിദ്ധ. റാണോ വാസിതിപുതസ ശിരിപുലമാവിസ സവച്ഛരേ ചതുവിസേ 24 ഹേമന്താന പക്കേ 3 തതീയേ 3 ദിവസേ ബിതീയോ 2 ഉപാസകസ ഹരഫരണസ സേതഫരണപുതസ്യ സോവസകസ്യ അബുലാമായ വതവസ്യ ഇമ ദേയധമ്മ മദപോ നവഗഭ മഹാസഗിയാനാം പരിഗഹോ സഗേ ചതുദിസേ ദിന. മാതാപിതുനം പൂജാ സവസതാനം ഹിതസഗസ്തതയേ ഏകവിസേ സവച്ഛരേ നിധിതോ സഹേത ച മേ പുന ബുധരക്കിതേന മാതര ചസ്യ ഉപാസികായാ ബുധരക്കിതസ മാതു ദേയധമ്മ പാതോ അനോ

സിദ്ധം. റാണാ വാസിതിപുത്ര ശ്രീപുലുമാവിയുടെ 24ആം ഭരണസംവത്സരം, ഹേമന്തത്തിലെ മൂന്നാമത്തെ പക്ഷത്തിൽ തൃതീയ രണ്ടാം ദിവസം സേതാഭരണപുത്രനായ (ശ്വേതാഭരണ) ഉപാസകൻ ഹരാഭരണൻ എന്ന സോവസകൻ , സഹാസംഘിക ന്മാരുടെ നവഗർഭഗൃഹം (9 മുറിയുള്ള ഗൃഹം) താമസിക്കവേ, മാതാപിതാക്കളുടെ പുണ്യത്തിനായി സകലലോകത്തിനും ക്ഷേമം വരുത്തുന്നതിന്നായി ദാനം ചെയ്തു. 21ആം വർഷമാണ് അത് പൂർത്തിയാക്കിയത്. ആ ബുധരക്ഷിതന്റെ അമ്മ

എന്ന ഉപാസികക്കും ബുധരക്ഷിതന്നും ബുധരക്ഷി തന്റെ അമ്മയുടെ പുണ്യദാനത്തിനും..

ബുധരക്ഷിത എന്നാണ്. ബുദ്ധരക്ഷിത എന്നല്ല. ബുധ ന്മാരുടെ രക്ഷയാണ്.

21. ഗുഹയുടെ വടക്ക് വിഹാരത്തിലെ അർദ്ധവൃ ത്താകൃതിയുള്ള ഗഹ്വരത്തിന്റെ ഇരുവശം.

.........5 ഹേമതാനാം പ...ഏ..2....യ പൂവായ ഭയത
3 ......ഹിന അതേവാസിന ലേനം ഭഗി,,,,,കാന
സദിഗ .....കലേ പവൈതാന സംഗായ ബു.....ധമ്മ
പോധി.....അതേവാസിനിഹി

അപൂർണ്ണമാകയാൽ ശരിക്ക് വായിച്ചിട്ടില്ല. ഏതോ രാജാവിന്റെ ആം ഭരണവർഷം ഹേമന്തത്തിലെ 2ആം പക്ഷം അന്തേവാസിനികളായ സ്ത്രീകളാണ് ദാനം ചെയ്തിരിക്കുന്നത്.

22 ഗുഹയിൽ നിന്ന് 1 ഫർലോങ്ങ് ദൂരെ ഒരു വിഹാരത്തിന്റെ മുൻവാതിലിന് മുകളിൽ ഇടത്തു വശം.

സിദ്ധം പവഏതസ ബുധരക്ഷിതസ ദേയധമ്മ

സിദ്ധം. സന്യാസി ബുധരക്ഷിതന്റെ ധർമ്മദാനം

# ഇമ്മടി നരസിംഹന്റെ ദേവുലപ്പള്ളി പ്ലേറ്റ് ശകം 1427

കടപ്പ ജില്ല വായൽപ്പാടു താലൂക്ക്. 3 പ്ലേറ്റ് ചതുരസീൽ ഇടത്തോട്ട് തിരിഞ്ഞ് നിൽക്കുന്ന വരാഹം. അതിന്നു മുമ്പിലായി വാൾ, മുകളിൽ സൂര്യനും ചന്ദ്രക്കലയും. സംസ്കഭാഷയിലുള്ള

കവിത. ചില വരികളിൽ ഗദ്യമുണ്ട്. ലിപി വിജയനഗരനാഗരി. അവസാനം ശ്രീരാമചന്ദ്ര എന്ന് തെലുഗിലാണ് ഒപ്പ്. നൃസിംഹരായപുത്രൻ ഇമ്മടി നരസിംഹ പെനുഗൊണ്ടമഹാരാജ്യത്തെ മാർജ്ജവാടസീമയിലെ ദേവുലപിപള്ളി ഗ്രാമം (ഇപ്പോൻത്തെ വായൽപ്പാട്, കടപ്പ) ബ്രാഹ്മണനു ദാനം ചെയ്തു. ഇത് അടവി മുഷ്ത്തൂരിന് വടക്കും സൂരിനായനി മുഷ്ത്തൂരിന് തെക്കുകിഴക്കുമായി ഗുണ്ടുലൂഗ്രാമാതിർത്തിക്ക് അകത്താണെന്നും പറയുന്നു. സൂരിനായനിമുഷ്ത്തൂരു ഇപ്പോൾ എറ്റക്കോട്ടപ്പള്ളിയാണ്, മുഷ്ത്തൂര് എന്നാണ് അറിയുന്നത്. അടവിമുഷ്ത്തൂരു ഇപ്പോൾ കോൻ എന്നും കോനമുഷ്ത്തൂരു എന്നുമാണ് അറിയുന്നത്. ദേവനപ്പള്ളി ഇപ്പോൾ അഗ്രഹാരമല്ല. വായൽപള്ളി (ദ്വാരാപുരി അഥവാ വാതിൽപ്പള്ളി) പഴയ പേര് വേലാപാടിപുരമെന്നായിരുന്നു. (വേലാപുരമെന്ന് വാക്ക് ഋഗ്വേദം മുതൽ ണ്ടെന്ന് നേരത്തേ വളാഞ്ചേരി മഹാദേവ ക്ഷേത്രലിഖിതം വിവരിക്കുമ്പോൾ പറഞ്ഞത് ഓർക്കുക) ഇമ്മടി നരസിംഹന്റെ മുത്തശ്ശന്റെ മുത്തശ്ശൻ വേലാപുരത്താണ് ജീവിച്ചത്.

ഞായറാഴ്ച ചന്ദ്രഗ്രഹണം ഭാദ്രപദം രക്താക്ഷി വര്ഷം ശകം 1427 (എഡി 1504 ആഗസ്ത് 25) .15ആം നൂറ്റാണ്ടിൽ കിഴക്കൻതീരത്ത് ആധിപത്യം ഉണ്ടായിരുന്ന ചില കുടുംബങ്ങളെ പറയുന്ന ചരിത്രരേഖയാണ്. കർണ്ണാട വിജയനഹര ഒന്നാം സാമ്രാജ്യം ഇല്ലാതാക്കിയ നരസിംഹരാജ , അദ്ദേഹത്തിന്റെ മകൻ ഇമ്മടി നരസിംഹ. ഇവരുടെ വംശം ഈ ലിഖിതവും തെലുഗു ജൈമിനി രാമായണവും തെലുഗു വരാഹപുരാണവും പറയുന്നത്:- യദുവംശത്തിലെ വെങ്കിദേവ, മകൻ ഗുണ്ട,

അദ്ദേഹത്തിന് 6 മക്കൾ, അവരിൽ സാളുവമങ്കു മൂത്തവൻ. അദ്ദേഹം സാംബരായനെ ജയിച്ചു. ശ്രീ രംഗക്ഷേത്രം പണിതു. 60000 മാടങ്ങൾ (മാടം അര പഗോഡയാണ്) ക്ഷേത്രനിർമ്മിതിക്ക് ചെലവാക്കി, മധുരയിലെ സുൽത്താനെ വധിച്ചു. ശകം 1350ലെ വിശാഖപട്ടണം സിംഹാചലക്ഷേത്രലിഖിതം തെലു ങ്കുരായൻ കന്നഡദേശത്തെ സാംബുരായനെ തോ ൽപ്പിച്ച് 100 പശുവും 2 ഇടയന്മാരും കൈയ്യടക്കി, ക്ഷേത്രത്തിലെ അഖണ്ഡദീപം തെളിയിക്കാൻ ഇടയ ന്മാർഖ്ക് ആടുകളോടുകൂടി വഡ്ഡഡി ഗ്രാമത്തിൽ ഓരോ പുട്ടി ഭൂമിയും കൊടുത്തതായി പറയുന്നു ണ്ട്. ശകം 1350 കൃഷ്ണജില്ല ബാപത്തലു താലൂക്ക് സന്തരാവൂരു ലിഖിതം ഇദ്ദേഹത്തെ മഹാമണ്ഡലേ ശ്വര മിസരഗന്ധ കത്താരി സാളുവ തെലുങ്കുരായ എന്ന് വിളിക്കുന്നു. ഇക്കാലത്ത് ജീവിച്ച ശ്രീനാഥ കവിയുടെ ഒരു ശ്ലോകം തെലുങ്കു രായന്റെ മരണ ത്തിൽ വിലപിക്കുന്നു. മറ്റൊന്ന് അവസാനിക്കുന്നത് സാംബരായനി തെലുങ്കാനീക്കു ദീർഘായുവൌൻ എന്നാണ്. സാംബരായനും തെലുങ്കുരായനും ഒരേ വംശമാണെന്ന് സാരം. രണ്ട് ശാഖകളിലെ ആയി രിക്കണം. മൂത്ത ശാഖ സാംബരായന്റെ ഭരണം ഇളയ ശാഖയായ മങ്കുരായനിലേക്ക് ഇളയ ശാഖയിലേക്ക്, ലഭിച്ചു. സാംബവരായനുമായി യുദ്ദത്തിലായിരുന്ന മധുര സുൽത്താൻ ബാമനി സുൽത്താനാണ്. മംഗു ഉണ്ടാക്കിയ ശ്രീരംഗം പട്ടണം ക്ഷേത്രം മൈസൂരിലേതാണ്,

മങ്കുവിന്റെ 6 മക്കളിൽ മൂത്തത് ഗൌട. ഗൌഡന്റെ 4 മക്കൾ ഗുണ്ട,സാളുവ, ബൊപ്പ, തിപ്പ. തിപ്പ വലിയ യോദ്ധാവായിരുന്നു. മിസറഗന്ധ, കത്താരി, സാളുവ, പഞ്ചഘണ്ടാനിനാദ മുതലായ വിശേഷണ

ങ്ങൾ അദ്ദേഹത്തിന് ഉണ്ടായിരുന്നു.  ഈ ബിരുദ ങ്ങൾ നരസിംഹരായനും സ്വീകരിച്ചു. മൈസൂരിലെ തേക്കൽ ലിഖിതം സാളുവതിപ്പരായ ഒടൈയാരുടെ മകൻ ഗോപരാജനെ പറയുന്നു. വിജയനഗരമഹാ രാജാ ദേവരായരുടെ ആജ്ഞപ്രകാരം തേക്കൽ ഗോപരാജന് കൊടുത്തു. മഹാമണ്ഡലേശ്വരനായ അദ്ദേഹമാണ് ഗംഗാഹലേ സംബാരായനെ അടക്കി യത്. തിപ്പന്റെ മൂത്ത മകൻ ഗുണ്ടന് മല്ലമ്മ എന്ന ഭാര്യയിൽ തിമ്മ, നൃസിംഹരായ എന്ന് 2 മക്കളു ണ്ടായി. നൃസിംഹരായന് ശ്രീരങ്കമാംബ എന്ന പത്നിയിലാണ് ഇമ്മടി നരസിംഹ (നരസിംഹ 2) ജനിച്ചത്.

നരസിംഹരായന്റെ സൈന്യാധിപന്മാർ തുളുവംശ ത്തിലെ ഈശ്വരനും സ്വന്തം മകൻ ഇമ്മട്ടി നരസിം ഹനുമായിരുന്നു. അദ്ദേഹം ആദ്യകർണ്ണാടകവംശ. ത്തിലെ അംഗമായിരുന്നു, യദുവംശജനായിരുന്നു. കർണ്ണാടകം, ആന്ധ്ര, തമിഴകം എന്ന് മൂന്നു ഭാഗം ഭരിച്ചിരുന്നു. ആദ്യരാജവംശത്തിലെ ദേവരായ 2 എഡി 1449 വരെ ഭരിച്ചു. പിന്നെ വന്നവരെല്ലാം ദുർബ്ബലായിരുന്നു. രാജ്യം അവരുടെ കയ്യിൽസുര ക്ഷിതമല്ലെന്ന് കണ്ടാണ് അന്ന് സൈന്യാധിപനായി രുന്ന നരസിംഹരായ അധികാരം പിടിച്ചത്. ബാമ നി സുൽത്താന്റെ ആക്രമണങ്ങളെ ചെറുത്തുനി ൽക്കാനായി അദ്ദേഹം സിംഹാസനം പിടിച്ചപ്പോൾ അന്നത്തെ രാജാവ് രാജ്യം വിട്ടുപോയി. നൃസിംഹ രായ മരിക്കുമ്പോൾ പ്രായപൂർത്തിയാകാത്ത 2 മക്കളുണ്ട്. സൈന്യാധിപനായ നരസനായിക്കിനെ അദ്ദേഹം ചുമതല ഏൽപ്പിച്ചു. നര,നായകന്റെ ശത്രുക്കൾ നരസരായന്റെ മൂത്ത മകനെ വധിച്ചു. രണ്ടാമത്തെ മകനെ നരസനായിക്ക് തന്നെ വധിച്ചു

നരസനായിക്കിന്റെ മകന് ബുഷൽ റാവു(വീരനര സിംഹ) 6 വർഷം ഭരിച്ച് മരിച്ചു. അദ്ദേഹത്തിന്റെ അനുജൻ കൃഷ്ണ ദേവരായർ രാജാവായി. നരസനായക അഥവാ നരസിംഹനാണ് കൃഷ്ണദേവരായരുടെ പിതാവ്.

ദാനം ചെയ്തത് ശ്രീവത്സഗോത്രത്തിലെ യജുർവ്വേദിയായ മച്ചനഭട്ടനാണ്. അദ്ദേഹത്തിന്റെ വംശം - വേലാപതീപുരത്തെ സൂരായോജ, മകന് പിന്നയാര്യ, മകന് നരസിംഹ, മകന് ആനന്ദഭട്ട, മകൻ മച്ചനഭട്ട. ആദ്യത്തെ ആൾ ഓജ എന്ന് അവസാനിക്കുന്ന നാമം ഉള്ളവനാണ്. ഓജ ശിൽപ്പിനാമമാണ്. വിശ്വകർമ്മബ്രാഹ്മണനാണ് എന്ന് മനസ്സിലാക്കണം.

# കഹല പ്ലേറ്റ് കാലചൂരി സോധദേവ വിക്രമ സംവത് 1134

ഗോരഖ്പൂർ ജില്ല ധുരിയാപർ പർഗാന , തപ്പ അതൈസിയിലെ കഹലഗ്രാമത്തിലെ വയലിൽ നിന്ന് കിട്ടി. ഒരു പ്ലേറ്റ്. വൃത്തസീലിൽ വലത്തോട്ട് തിരിഞ്ഞ് കിടക്കുന്ന നന്ദി. താഴെ ശ്രീമദ് സോധദേവസ്യ. നാഗരി ലിപി. താഴെ വലത്തോട്ട് തിരിഞ്ഞ് അസ്ത്രം. സ്വഹസ്തോയം എന്നതിനു മുമ്പും ഒരു അസ്ത്രം ഉണ്ട്. വരി 48-50 അര, കാൽ മുതലായ സംഖ്യകളുണ്ട്. ഒന്നര എന്നതിന് 1 കഴിഞ്ഞ് രണ്ട് വര, മുക്കാലെന്നതിന് വൃത്തം, മൂന്നു വര. ഭാഷ സംസ്കൃതമാണ്. ചില ബ്രാഹ്മണരുടെ പേരുകൾ അവരുടെ പ്രാദേശികഭാഷയെ ആസ്പദമാക്കിയാണ്. കാലചുരി വംശത്തിലെ അറിയപ്പെടാത്ത ഒരു ശാഖയുടെ ലിഖിതമാണ്. പരമഭട്ടാരക മഹാരാജാ

ധിരാജാ പരമേശ്വര മഹേശ്വരഭക്തനായ സോധദേ വനാണ് ഭൂമി ദാനം ചെയ്യുന്നത്. മര്യാദാസാഗര ദേവന്റെ പദാനുധ്യായിയാണ്.

ഓം സ്വസ്തി!. അത്രിയുടെ മകൻ സോമൻ, മകൻ ബുധൻ, മകൻ പുരൂരവസ്സ്, മകൻ നഹുഷ, മകന് ഹൈഹയ, മകൻ കാർത്തവീര്യ, അർജ്ജുന. ഈ വംശത്തിൽ അയോമുഖം ജയിച്ച്, ക്രഥന്മാരെ കീഴടക്കി, കാലഞ്ജരം സ്വന്തമാക്കിയ കാലചുരിഭൂ ഷണം തന്റെ രാജ്യം ശ്വേതപദം അനുജനായ ലക്ഷ്മണരാജന് ദാനം ചെയ്തു. ലക്ഷ്മണരാജൻ ശ്വേതപദം ജയിച്ചു. ലക്ഷ്മണരാജവംശത്തിൽ രാജപുത്രനെന്ന രാജാവ് വാഹലിയിലെ അശ്വ പതിയെ കീഴടക്കി, കിഴക്കൻ തീരത്തെ രാജാക്ക ന്മാരുടെ കീർത്തിയും നീക്കി. അദ്ദേഹത്തിന്റെ മകൻ ശിവരാജൻ.ശിവരാജന്റെ മകൻ ശങ്കര ഗണൻ. മകൻ ഗുണാംബോധിദേവ ഗുണസാഗര 1. ഭോജദേവനുമായി ഉണ്ടായ ചില അസ്വാരസ്യങ്ങളെ തുടർന്ന് ഗൌഡരാജ്യത്തേക്ക് സൈനികനീക്കം നടത്തി. അദ്ദേഹത്തിന് ആദ്യപത്നി കാഞ്ചനാദേ വിയിൽ ഉല്ലഭനെന്ന മകനുണ്ടായി. അദ്ദേഹം രാജ്യം ഭരിച്ചശേഷം പിതാവിന് മറ്റൊരു പത്നിയായ മദനദേവിയിലുണ്ടായ അനുജൻ ഭാമനദേവനെ രാജാവാക്കി. അദ്ദേഹം ധാരാരാജാവുമായി യുദ്ധം ചെയ്ത് കീർത്തി നേടി. ഭാമനന് ദേഹത്താദേവിയിൽ ശങ്കരഗണ 2, മുഗ്ദ്ദതുംഗ ഇവരുണ്ടായി, വിദ്യാദേവിയിൽ ഗുണസാഗര 2 ഉണ്ടായി. രാജവാദേവിയിൽ ശിവരാജാ 2, ഭാമന, ഇവരും സൂഗല്ലദേവിയിൽ ശങ്കരഗണ 3ഉം യശോലേഖ്യാദേവിയിൽ ഭീമനും ജനിച്ചു. ഭീമൻ രാജ്യം നഷ്ടപ്പെട്ടു. ഗുണസാഗര 2 വിന്

ലാവണ്യവതിയിൽ വ്യാസനുണ്ടായി. വ്യാസന്റെ മകൻ സോധദേവൻ. സരയൂപാരനെന്ന് (സരയൂതീരൻ) പേരെടുത്തു. ഈ ദാനം അദ്ദേഹത്തിന്റേതാണ്. മര്യാദാസാഗരദേവനെന്നത് ഗുണസാഗര 2 വിന്റെ മകനായ വ്യാസന്റെ മറ്റൊരു പേരാവണം. ധൂലിയാഘട്ടത്തിൽ വസിക്കവെ സോധദേവൻ മഹാരാജ്ഞിമാരോടും മഹാരാജപുത്രന്മാരോടും മഹാസന്ധിവിഗ്രഹികളോടും നാട്ടുകാരോടും ഉത്തരായണസംക്രാന്തി ഞായർ പൌഷശുക്ലപക്ഷ സപ്തമി 1134ൽ, ഗന്ധകീനദിയിൽ കുളിച്ചശേഷം പറഞ്ഞു. 20 താലൂക്കുകളിലെ ഗ്രാമങ്ങലിലെ വയലുകൾ 14 ബ്രാഹ്മണർക്ക് (നാമം ഗോത്രം മുതലായവ) ദാനം ചെയ്യുന്നു. തിക്കാരിക ജില്ലയിലാണ് ദാനം ചെയ്തത്.

താമ്രപത്രം എഴുതിയത് 1135 ചൈത്രത്തിലെ കൃഷ്ണപക്ഷഷഷ്ഠി ഞായറാഴ്ചയാണ്. മഹാരാജാധിരാജാ സോധദേവനാണ് ഒപ്പ് വെച്ചത്. ദാനം 24 ജിസംബർ എഡി 1077, എഴുതിയത് 24 ഫെബ്രുവരി എഡി 1079

# ലക്നൌ മ്യൂസിയം പ്ലേറ്റ് കീർത്തിപാല വിക്രമസംവത് 1167

ഗോരഖ്പൂർ ഭട്പാരിലെ ഒരു ചെമ്പുപണിക്കാരന് ആരോ വിറ്റത്. ഒരു പ്ലേറ്റ്. വരാഹമൂർത്തിയായ വിഷ്ണു ഭൂമീദേവിയെ ഒരു കയ്യിലെടുത്ത്, സർപ്പത്തിന്മേൽ നിൽക്കുന്ന ചിത്രം. ഭാഷ സംസ്കൃതം. ലിപി നാഗരി.

Lucknow Museum Plate of Kirtipala.
[Vikrama-] Samvat 1167.




KIELHORN

SCALE ·54

COLLOTYPE BY W GRIGGS.

FROM IMPRESSIONS SUPPLIED BY THE LATE E. W. SMITH.

പരമഭട്ടാരക മഹാരാജാധിരാജാ പരമേശ്വര
മഹേശ്വരഭക്തനായ കീർത്തിപാലദേവൻ പാരമ്പ
ര്യമായി ലഭിച്ച ഉത്തരസമുദ്രം വാഴുന്നു. മഹേശ്വ

ര വിക്രമപാലദേവന്റെ പദാനുധ്യായിയാണ്. ശ്രീ എന്നാരംഭിക്കുന്ന ലിഖിതം കീർത്തിപാലദേവ സ്വഹസ്തം കൊണ്ട് എഴുതിയതാണ്. ഓം ഓം സ്വസ്തി! എന്ന് എഴുതിയശേഷം പശുപതിയെ കീർത്തിക്കുന്നു. സൂര്യവംശത്തിലെ സാവർണ്ണിമനു പരമ്പരയിലെ നൃപ ഭുവനപാലനിൽ നിന്ന് വിക്രമപാലൻ അദ്ദേഹം സ്വഹസ്തം കൊണ്ട് സൌമ്യസിന്ധു(ഉത്തരസമുദ്രം) നേടി. അദ്ദേഹത്തിന്റെ മകൻ കീർത്തിപാല.

കീർത്തിപാലൻ നാരായണനെ ഉപാസിച്ച് അദ്ദേഹത്തിന്റെ സാന്നിദ്ധ്യത്തിൽ  2 ഗ്രാമം ശ്രാവസ്തീയ വിഷയത്തിലെ ദവിരാമകുലഗ്രാമമെന്ന ഭട്ടഗ്രാമത്തിൽ ഗൌതമഗോത്രത്തിൽ പണ്ഡിതവിശ്വരൂപപുത്രനും പണ്ഡിതകേശവപൌത്രനുമായി ജനിച്ച ബ്രാഹ്മണൻ താക്കൂറ പ്രഹസിതശർമ്മന് കൊ.ടുത്തു. രണ്ടും ദരദഗന്ധകീ ദേശത്താണ്. ഒന്ന് ദംബജൂലി (ദേവൌലി) മറ്റേത് വികാരഗ്രാമം. ആദ്യത്തേത് സഹോരവിപാശജില്ലയിലും രണ്ടാമത്തേത് ശോതാവിശജില്ലയിലും. ജന്മദേശം ശ്രാവസ്തിമണ്ഡനെലേകാശില്ലലിഭട്ടഗ്രാമവിനിർഗ്ഗതായ എന്നാണ്. ഗണ്ഡകി നദി ആ പേരിൽത്തന്നെ ഉണ്ട്. ദവിരാമകുല ഗോരഖ്പൂരിലെ രാംകോല. ഫാൽഗുനം ശുക്ലപക്ഷം വിക്രമശകം 1167 ദ്വിതീയ ബൃഹസ്പതിസംക്രമം ശനി എഡി 1111 ഫെബ്രുവരി 11 നാണ് ദാനം. വ്യാഴം ഋഷഭത്തിലേക്ക് സംക്രമിച്ച ദിനമാണ്. 17 പേരുടെ ലിസ്റ്റ് തന്നിട്ടുണ്ട്. അവരുടെ ജോലിയും ബിരുദവും അടക്കം. ദാനം സാമാന്യപട്ടകമായിട്ടാണ്. ലിഖിതപ്പെടുത്തിയത് പണ്ഡിത രന്ധുക. കൊത്തിയത് തട്ടാൻ ഗണേശ്വര. ഉത്തരസമുദ്രത്തിലെ മറ്റു രാജാക്കന്മാരുടെ പേരുകളൊന്നും വേറെ

എവിടെയും കണ്ടിട്ടില്ല. നേപ്പാളിലെ ഗോഗ്ര, ഗണ്ഡകി നദികളുടെ ഇടയിലെവിടെയെങ്കിലുമാകാം എന്ന് കരുതുന്നു. ഗണ്ഡകീതീരത്തെ പശുപതിയെ വിഷ്ണുഭക്തനായ രാജാവ് സ്തുതിക്കുന്നുമുണ്ട്.

# കാനൂജിലെ ഗോവിന്ദചന്ദ്രന്റെ ലർ പ്ലേറ്റ് വിക്രമസംവത് 1202

ഖോരഖ്പൂരിലെ ലർഹ് ഗ്രാമത്തിൽ. 2 എണ്ണം. വൃത്തസീലിൽ നാഗരിലിപിയിൽ ശ്രീമദ് ഗോവിന്ദചന്ദ്രദേവഃ മുകളിൽ ഗരുഡൻ താഴെ ശംഖ്. നാഗരിയിൽ സംസ്കൃതഭാഷയിലാണ് ലിഖിതം. പരമഭട്ടാരക മഹാരാജാധിരാജാ പരമേശ്വര ഗോവിന്ദചന്ദ്രദേവ മുദ്ഗഗിരിയിൽ താമസിക്കുമ്പോൾ വൈശാഖശുക്ലപക്ഷ അക്ഷയ തൃതീയക്ക് ഗംഗയിൽ കുളിച്ച് സംവത്സരം 1202ൽ പന്താല പട്ടാലയിലെ പോത്സോഹവാടം ഗ്രാമം , താക്കൂറ ഉദ്ധരണപൌത്രനും താക്കൂറ മാധവപുത്രനും ആയ ശ്രീധരന് കൊടുത്തു. കശ്യപഗോത്രത്തിലെ കശ്യപ ആവത്സാര നൈധ്രുവപ്രവരം,അദ്ദേഹം ചതുർവ്വേദപണ്ഡിതനാണ്. സ്ഥലം സരുവാരത്തിലെ ദുധാളിയിലെ ഗോവിശാലകത്തിലാണ്. ഭാഗഭോഗകരൻ പ്രവണികാകരം തുരഷ്കഭോഗകരം ഇവ ഒഴിവാക്കിയാണ് ദാനം. എഡി 1146 തിങ്കളാഴ്ച ഏപ്രിൽ 15 നാണ് ദാനം. മുദ്ഗഗിരി ഇപ്പോഴത്തെ മോങ്ഗിയർ. ബംഗാളിലാണ്. ഗംഗയുടെ ത്ക്കേ കരയാണ്. ഗോവിന്ദചന്ദ്രന്റെ പാലിലിഖിതത്തിലും സരുവാര ഉണ്ട്. സരുവാര ഓണവലപഥകേ സിരസി പത്തലായാം പാലിഗ്രാമ എന്നാണ് അവിടെ. സിരസി സിർശിയും ഓണവാല ഉണൌലയും പാലി പാലിയുമായി ഇപ്പോഴും ഉണ്ട്. ഓണവാലപത്തകത്തിൽ

സിരസിയും പാലിയും പെടുന്നു. പാലി പ്ലേറ്റ് അനുസരിച്ച് ഇവ സരുവാരയിൽ പെടുന്നു. ഗോരഖ്പൂർ ജില്ലയിലാണ്.

# മാധവവര്‍മ്മന്റെ ബുദ്ധുഗ പ്ലേറ്റിനെക്കുറിച്ച്

സൈന്യഭീതപുത്രനാണാ ാധവവർമ്മൻ 8 വർഷം മുമ്പ് താനെഴുതിയ അദ്ദേഹത്തിന്റെ ലിഖിതത്തെ സംബന്ധിച്ച് ഹുൾട്ട്സ് ചോദിച്ച ചോദ്യങ്ങൾക്ക് ഉത്തരമായി കീൽഹോൺ കൊടുത്തതാണ് ഈ ഭാഗം. തനിക്ക് നേരത്തേ പറ്റിയ തെറ്റുകളെ അദ്ദേഹം ഇവിടെ തിരുത്തുന്നു.

1.സൈന്യഭീതനെന്നത് മാധവവർമ്മന്റെ തന്നെ പേരാണ്, അദ്ദേഹത്തിന് ശ്രീനിവാസനെന്നും പേരുണ്ട്. മാധവവർമ്മൻ സൈന്യഭീതന്റെ അഛൻ യശോഭീതനാണ്.

2.ദാനം ചെയ്ത ഗ്രാമം പുയിപ്പീനയല്ല, പുയിപ്പീനോ ആണ്.

3 വരി 35ൽ വ്യവഹാരിണാ സാധാരണാൻ എന്നല്ല വ്യവഹാരിണാ സകാരണാൻ എന്നാണ്.

# തീവരതേവന്റെ ബലോഡ പ്ലേറ്റുകൾ

**സംബൽപൂർ ജില്ല ഫുൽജാർ സെമിന്ദാരി 3 പ്ലേറ്റ്. വൃത്താകൃതിയുള്ള സീലിൽ നടുവിൽ 2 വരി, താഴെ പുഷ്പങ്ങൾ, ഏറ്റവും മുകളിൽ ഗരുഡൻമുന്നിലേക്ക് തിരിഞ്ഞിരിക്കുന്നു. വലത്ത് ചക്രം, ഇടത്ത് ശംഖം. ലിപി രജിം പ്ലേ**

റ്റിലേതുപോലെ ബോക്സ്ഹെഡ്ഡഡ്. ഭാഷ സം സ്കൃതം, പ്രധാനമായും ഗദ്യം. സീലിൽ ഒരു പദ്യം, കൂടാതെ 6 ശ്ലോകം സ്മൃതികളിൽ നിന്ന് ഉദ്ധരിച്ചത്. മഹാശിവതീവരദേവന്റെ ലിഖിത മാണ്. കോസലരാജാവെന്ന് സീലിലുണ്ട്. നന്നദേ വന്റെ മകനാണ്, പാണ്ഡുവംശജനാണ്. ഇന്ദ്രബ ലന്റെ പൌത്രനാണ്. ഇന്ദ്രബലൻ ചന്ദ്രവംശത്തി ലെ ഉദയനന്റെ മകനാണ്. സിര്പൂരില ലിഖിതം ഇവരെ പറയുന്നുണ്ട്. 8ആം നൂറ്റാണ്ടിന്റെ മദ്ധ്യത്തിലാണ്
തീവരദേവകാലം.ശ്രീപുരത്തുനിന്നാണ് ശാസനം. ശ്രീപുരം സിർപൂരാണ്. 9ആം ഭരണവർഷം ജ്യൈഷ്ഠത്തിലെ 27ആം ദിനം ആണ് ലിഖിതം. ഇത് രജിം പ്ലേറ്റിനു 2 വർഷം കഴിഞ്ഞാണ്. സുന്ദരികാമാർഗ്ഗത്തിലെ മെങ്കിഡ്ഡകയിലെ ബിലപ പത്രഗ്രാമത്തിൽ താൻ നിര്ന്നിച്ച സത്രത്തിന്റെ ചെലവിനായി മരുമകന് നന്നിരാജന്റെ അപേ ക്ഷപ്രകാരം ദാനം ചെയ്തു. സീലിലുള്ള ലിഖിതം

ശ്രീമത്തീവരദേവസ്യ കോസലാധിപതേരിദം ശാസനം ധർമ്മവൃദ്ധ്യർത്ഥം സ്ഥിതമാചന്ദ്ര താരകം.

തീവരദേവൻ വിഷ്ണുഭക്തനും മാതാപിതാക്കളുടെ പാദാനുധ്യായിയുമാണ്. മാതാപിതാക്കളുടേയും തന്റേയും ധർമ്മത്തിനായി ഗ്രാമവും അതിലെ എല്ലാ

അനുഭവങ്ങളും സത്രത്തിലെത്തുന്നവരുടെ ആവശ്യങ്ങൾക്കായി വിട്ടുകൊടുക്കുന്നു.

# ദക്ഷിണേന്ത്യയിലെ 3 ജൈനവിഗ്രഹങ്ങളും ലിഖിതങ്ങളും

1 ശ്രാവണബെലഗോള. ഹസ്സൻജില്ല. 57 അടി ഉയരം. ഏറ്റവും പഴയത് എഡി 977-984 വരെ ഭരിച്ച മന്ത്രി ചാമുണ്ഡരാജ നിർമ്മിച്ചത്.

2 കാർക്കല വീരപാണ്ഡ്യ എഡി 1432. 41 അടി. അതിൽ 2 ലിഖിതം. അടുത്തുള്ള സ്തംഭത്തിലെ ലിഖിതം വീരപാണ്ഡ്യൻ 1436ൽ എഴുതിച്ചത്.

3. വേണൂരിലെ 35 അടി ഉയരമുള്ളത്. തിമ്മരാജ എഡി 1604

മൂന്നും ആദിജിന ഋഷഭദേവപുത്രൻ ബാഹുബലിയുടെ ബിംബമാണ്. ഗുമ്മട, ഗുമ്മടേശ, ഗോമതേശ്വര എന്നാണ് വിളിക്കുന്നത്. ബെൽഗോളയിലും വേണൂരിലും ജൈനരെയല്ലാതെ ആരേയും തൊടാനനുവദിക്കാത്തതിനാൽ ഹുൾട്സ് കാർക്കാല ലിഖിതം തന്നിരിക്കുന്നു.

ബിംബത്തിന്റെ വലത്തുവശത്ത് ബെൽഗോളയിലെ ലിഖിതം. കാനറീസ് ലിപി ഭാഷ. 1,3 വരി. വരി 2 വരി 1 ന്റെ തമിഴ് തർജ്ജമ. 2 വാക്ക്- ആദ്യത്തേത് ഗ്രന്ഥലിപി രണ്ടാമത്തേത് വട്ടെഴുത്ത് ലിപി. ആദ്യത്തെ 2 വരി ചാമുണ്ഡരാജാ ഈ വിഗംരഹം നിര്മ്മിച്ചത് പറയുന്നു. അതിനു

ചുറ്റുമുള്ളതെല്ലാം ഗംഗാരാജനാമ് പണിയിച്ചത്. മാരസിംഹ 2, രാച്ചമല്ല 2 ഇവരുടെ സൈന്യാധിപനും മന്ത്രിയുമായിരുന്നു ചാമുണ്ഡരാജ. ഗംഗരാജാ ഹോയ്സല വിഷ്ണുവർദ്ധനന്റെ മന്ത്രിയായിരുന്നു. ആദ്യത്തെ 2 വരി എഡി 977-984 ന് ഇടക്കും, 3ആം വരി എഡി 1115-1118ന് ഇടക്കുമാണ് എഴുതിയത്.

ശ്രീചാമുണ്ഡരാജം  മാടിസീടം
ശ്രാചാമുണ്ഡരാജൻ സെയ്വിത്താൻ

ശ്രീഗംഗരാജ സുത്താലയവം മാടിസിട

ചാമുണ്ഡരാജൻ ഇത് നിര്മ്മിച്ചു എന്ന് ആദ്യരണ്ടുവരികളിൽ ദ്വിഭാഷാലിഖിതമായി. ഗംഗാരാജൻ ചുറ്റുമുള്ള ആലയങ്ങൾ പണിയിച്ചു എന്ന് മൂന്നാം വരി,

ഇടത്തുവശത്തെ ലിഖിതം

നാഗരിലിപി മറാത്തി ഭാഷ. ഇത് ആദ്യത്തേതിന്റെ തർജ്ജമയാണ്.രണ്ട് വരിയും ഗംഗാരാജകാലത്താണ് കൊത്തിച്ചത്.

ശ്രീചാമുണ്ഡരാജേം കരവിയലേം

ശ്രീഗംഗരാജേ കരവിയലേ

*Sravana-Belgola Inscriptions.*

No. 1.



No. 2.



E. HULTZSCH.

SCALE ·066. WIELE & KLEIN, PHOTO-ZINCO.

കാർക്കാലവിഗ്രഹത്തിന്റെ വലത്തുവശത്ത് (ശകം 1353)

കാനറീസ് ലിപി ശ്രീപാണ്ഡ്യരായ എന്ന് ഗ്രന്ഥലിപി. 2 സംസ്കൃതശ്ലോകം . കുറച്ച് വാക്കുകൾ ഗദ്യത്തിലുമുണ്ട്. ചന്ദ്രവംശത്തിലെ ഭൈരവേന്ദ്രപുത്രനായ വീരപാണ്ഡ്യ എന്ന പാണ്ഡ്യരായ ബാഹുബലിബിംബം നിർമ്മിച്ചു ലിഖിതം കൊത്തിച്ചു എന്ന് രേഖപ്പെടുത്തിയിരിക്കുന്നു. പനസോഗേ, ദേശിഗണം ഇവയിലെ അംഗമായ ജൈനമുനി ലളിതകീർത്തിയാണ് പാമ്ഡ്യദേവനെ പ്രചോദിപ്പിച്ചത്. ഇതേ പദ്യം ജിനദത്തകുടുംബത്തിലെ ഇമ്മടിഭൈരവന്റേതായി കർക്കാലയിലുണ്ട്. വീരപാണ്ഡ്യന്റെ പിൻഗാമിയും കർക്കാലയിലെ ചതുർമുഖബസ്തി (ശകം 1508) പണിത വ്യക്തിയുമാണ് ഇദ്ദേഹം. പനസോഗേ ജൈനസ്വാമിമാർ പരമ്പരയായി സ്വീകരിക്കുന്ന ബിരുദമാണ് ലളിതകീർത്തി. അവർ കർക്കാലമുഖ്യന്മാരുടെ ഗുരുക്കന്മാരായിരുന്നു.

ശ്രീമദ്ദേശീഗണേ ഖ്യാതേ പനസോഗേവലീശ്വരഃ യോഭ്ഭൂലളിതകീർത്ത്യാഖ്യ സ്തന്മുനീന്ദ്രോപദേശതഃ സ്വസ്തി! ശ്രീശകഭൂപതേസ്ത്രംശരവഹ്നീന്ദ്രോര്വ്വിരോദ്ധ്യാദികുദ്വർഷേ ഫാൽഗുനസൌമ്യവാരധവളശ്രീദ്വാദശിസത്തിയൌ. ശ്രീസോമാന്വയഭൈരവേന്ദ്രതനുജശ്രീവീരപാണ്ഡ്യേശിനാ നിർമ്മാപ്യ പ്രതിമാത്ര ബാഹുബലിനോ ജീയാത്പ്രതിഷ്ഠാ. ശകവർഷ 1353 ശ്രീപാണ്ഡ്യരായ.

ഇടത്തുവശത്ത് ലിഖിതം

കാനറീസ് ലിപി ,ഭാഷ. 2 വാക്ക് നാഗരി സംസ്കൃതഗദ്യം. ഭൈരവേന്ദ്രപുത്രൻ പാണ്ഡ്യ രായൻ ഗുമ്മതവിഗ്രഹം നിർമ്മിച്ചു.
സൂരിനുതഭൈരവേന്ദ്രകുമാരശ്രീപാണ്ഡ്യരായ നിംദതിമുദദിം. കാരിതി ഗുമ്മടജിനപതി ചാരുശ്രീമൂർത്തി. കുഡുഗേ നിമഗഭിമതം. ശ്രീപാണ്ഡ്യരായ ജയ.

കാർക്കാലവിംബത്തിനടുത്തുള്ള ബ്രഹ്മദേവ സ്തംഭലിഖിതം ശകം 1358

കാനറീസ് ലിപി. ഭാഷ.
ജിനദത്തകുടുംബത്തിലെ ഭൈരവേന്ദ്രപുത്രൻ വീരപാണ്ഡ്യ ഈ സ്തംഭം നാട്ടി. മുകളിൽ ബ്രഹ്മരൂപമുണ്ട്. ഫാൽഗുനം ശുക്ലപ്ഷം ദ്വാദശി രാക്ഷസവര്ഷം എ്ഡി 1436.

തുടക്കം സ്വസ്തികചിഹ്നമാണ്. ശകനൃപന 1358 രാക്ഷസസംവത്സര ദ ഫാൽഗുന ശു 12 ലു.
ജിനദത്താന്വയഭൈരവതനയശ്രീവീരപാണ്ഡ്യനൃ പതിഗേ വരം. മനമോൽധീയലു നേലസിദ ജിനഭക്തം ബ്രഹ്മനീഗേ നിമഗഭിമതം.

വേണൂരിലെ പ്രതിമയുടെ വലത്ത് വശം ശകം 1525

ഭാഷ സംസ്കൃതം ലിപി കാനറീസ്. ഏണൂര് (ഇപ്പോളത്തെ വേണൂര്) ചാമുണ്ഡകുലത്തിലെ

തിമ്മരാജ , (പാണ്ഡ്യന്റെ അനുജനും പാണ്ഡ്യ ക എന്ന രാജ്ഞിയുടെ മകനുമാണ്) രായകു വരന്റെ മരുമകൻ പണിയിച്ച ബാഹുബലിവി ഗ്രഹം. അളിയസന്താനം അഥവാ മരുമക്ക ത്തായം ആയതുകൊണ്ടാണ് അഛന്റെ പേരി ല്ലാത്തത്. തെക്കൻകർണ്ണാടകത്തിലെ ജൈനർ മരുമക്കത്തായവും ജൈനപുരോഹിതർ (ഇന്ദ്ര) മക്കത്തായവുമാണ്. ജൈനപുരോഹി തൻ ചാരുകീർത്തി പറഞ്ഞിട്ടാണ് തിമ്മരാജാ പ്രതിമ സ്ഥാപിച്ചത്. അദ്ദേഹം ബെൽഗുളയി ലെ മഠാധിപതിയും ദേശഗണത്തിന്റെ അംഗ വുമാണ്. അതായത് തിമ്മരാജയുടെ ചാമുണ്ഡ വംശം ബെലഗോളയിലെ വിഗ്രഹം സ്ഥാപിച്ച ചാമുണ്ഡരായയുടെ വംശം തന്നെയാണ്. മാർച്ച് 1 എഡി 1604 വ്യാഴം ശുക്ലപക്ഷദശ മി പുഷ്യനക്ഷത്രം മിഥുനലഗ്നം ആണ് പ്രതി ഷ്ഠ.

ഇടത്തുവശത്തെ ലിഖിതം- കാനറീസ് ലിപി. കാനറീസ് ബാഷ. ആദിജിനന്റെ മകൻ ഗുമ്മ തേശനെ പ്രതിഷ്ഠിച്ചു എന്ന് പറയുന്നു. പുഞ്ജാലികദേശം ഭരിക്കുന്ന ചന്ദ്രവംശത്തി ലെ തിമ്മരാജനാണ് പ്രതിഷ്ഠിച്ചത്. ശകം 1526ലാണ് ലിഖിതം. വേണൂർ പ്രതിമയുടെ മുന്നിൽ 2 ക്ഷേത്രം ഉണ്ട്. ഇടത്ത് ചന്ദ്രനാഥ ന്റെ ചൈത്യാലയം ഒടൈയാർ വീരതിമ്മരാ ജന്റെ (അജിലരു എന്ന) രണ്ടു പത്നിമാരായ

പാണ്ഡ്യദേവി വർദ്ധമാനക, മല്ലീദേവി എന്നി വരാണ് നിർമ്മിച്ചത്. വലത്ത് ഉള്ളത് ശാന്തീ ശ്വരന്റെ ചൈത്യാലയം അമ്മ ബിന്നാനി നിർമ്മിച്ചത്. വീരതിമ്മ ചാരുകീർത്തിദേവന്റെ ശിഷ്യനാണെന്നും പറഞ്ഞിരിക്കുന്നു.

# ഇരുഗപ്പന്റെ 2 ജൈനലിഖിതങ്ങൾ

1 ദുന്ദുഭി വർഷം

വിജയനഗരത്തിലെ ജൈനക്ഷേത്രത്തിനു മുന്നി ലെ വിളക്കുകാൽസ്തംഭത്തിൽ. ചൈച്ചപ്പ എന്ന സൈന്യനായകനും മകൻ ഇരുഗപ്പനും ഹരിഹര 2 ന്റെ പാരമ്പര്യമന്ത്രിമാരാണ്. ചൈച്ചപ്പ ബുക്കരായ 1 ന്റെയും മന്ത്രിയാ യിരുന്നെന്ന് ശ്രാവണബെലഗോളയിലെ ലിഖി തം കാണിക്കുന്നു. തമിഴും ഗ്രന്ഥലിപിയും ഉള്ള ഒരു ലിഖിതം തിരുപ്പരുത്തിക്കുന്റു (കാഞ്ചീപുരം) ജൈന വർദ്ധമാനക്ഷേത്രം കല വറയിലെ വടക്കെ ചുമരിനു താഴത്തെ ഭാഗ ത്ത്, മാവന്തൂരിലെ മഹേന്ദ്രമംഗലം ഗ്രാമം വൈച്ചയ്യന്റെ മകൻ ഇരുഗപ്പ ക്ഷേത്രത്തിനു ദാനം ചെയ്തതായി പറയുന്നു. ഇത് ഹരി ഹര 2 ന്റെ മകൻ ബുക്കരാജന്റെ (2) പുണ്യ ത്തിനാണ് അതിനാൽ ദുന്ദുഭി വർഷം എഡി 1382 ആവണം.

സ്വസ്തി! ശ്രീ ദുന്ദുഭിവർഷം കാത്തികൈമാത ത്തിൽ പൂർവ്വപക്ഷത്തു തിങ്കൾക്കിലമൈയും

പൌർപ്പെയും പെറ്റ താകാത്തികൈ നാൾ മഹാമണ്ഡലേശ്വരൻ അരിഹരരാജകുമാരൻ ശ്രീമദ് ബുക്കരാജൻ ധർമ്മം ആഗ വൈച്ചയ ദണ്ഡനാഥപുത്രൻ ജൈനോത്തമൻ ഇരുഗപ്പ മഹാപ്രധാനി തിരുപ്പരുത്തിക്കുന്റു നായനാർ ത്രൈലോക്യവല്ലഭർക്കു പൂജെക്കു ശാലൈ ക്കും തിരുപ്പണിക്കും മാവന്തൂർപ്പററിൽ മഹേ ന്ദ്രമംഗലം നാർപ്പാർക്കെല്ലൈയും ഇറൈയിലി പള്ളിച്ചന്തമാക ചന്ദ്രാദിത്യവരൈയും നടക്ക ത്തരുവിത്താർ ധമ്മം യാജയതു.

ദുന്ദുഭി വർഷം കാർത്തികമാസം തിങ്കൾ പൌർണ്ണമി അരിഹരരാജപുത്രൻ മഹാമണ്ഡ ലേശ്വരൻ ബുക്കന്റെ മന്ത്രി വൈച്ചയ്യപുത്രൻ ഇരുഗപ്പനെന്ന ജൈനോത്തമൻ, തിരുപ്പരുത്തി ക്കുന്റത്തെ നായനാർ ത്രൈലോകവല്ലഭന് പൂജ, ശാല, തിരുപ്പണി ഇവക്കായി കൊടുത്തത്. മാവണ്ടൂർ പറ്റിലെ മഹേന്ദ്രമംഗലം ഗ്രാമം . നാലു അതിരും നിശ്ചയിച്ച് പള്ളിച്ചന്തമായി വിട്ടുകൊടുത്തു. ആചന്ദ്രതാരം ഇത് നിലനി ൽക്കട്ടെ.

മലയാളഭാഷയിലെ പ്രത്യേകവാക്കുകളുണ്ട് എന്നത് പ്രത്യേകത. മഹാമണ്ഡലേശ്വരൻ, പുത്രൻ, ജൈനോത്തമൻ, എന്നിങ്ങനെ വളരെ വാക്കുകൾ ൻ എന്ന് മലയാളത്തിലുള്ള പോ ലെ അവസാനിക്കുന്നു.

2 പ്രഭവവർഷം

ഗ്രന്ഥലിപി. അതേ ക്ഷേത്രം മണ്ഡപത്തിന്റെ ഉത്തരത്തിൽ. ശാർദ്ദൂലവിക്രീഡിതത്തിൽ ഒരു സംസ്കൃതശ്ലോകം. മണ്ഡപം ഉണ്ടാക്കിയത് വൈച്ചയ്യയുടെ മകൻ ഇരുഗപ്പനാണെന്ന് പറയുന്നു. ഗുരുവായ പുഷ്പസേനൻ (ജൈനൻ) ആവശ്യപ്പെട്ടിട്ടാണ് പണിതത്. എഡി 1366-67 ബുക്ക 1 ന്റെ കാലമാണ്. പ്രഭവം പിന്നെ വരുന്നത് എഡി 1387-88ലാണ്. അത് ബുക്ക 2 വിന്റെ കാലം. ഇരുഗപ്പന്റെ കാലം ബുക്ക 2 കാലമാകയാൽ അതിനാണ് സാദ്ധ്യത. ജിനവർദ്ധമാനക്ഷേത്രം കാഞ്ചിയിലെ തിരുപ്പരുത്തിക്കുന്റത്താണെന്ന് ലിഖിതത്തിൽ പറയുന്നുണ്ട്.

ശ്രീമദ് വൈച്ചയദണ്ഡനാഥതനയസ്സംവത്സരേ
പ്രഭവേ സംഖ്യാവാൻ ഇരുഗപ്പദണ്ഡനൃപതി
ശ്രീപുഷ്പസേനാജ്ഞയാ
ശ്രീകാഞ്ചീജിനവർദ്ധമാനനിലയസ്യാഗ്രേ
മഹാമണ്ഡപം സംഗീതാർത്ഥം അചീകരാച്ച
ശിലയാ ബദ്ധം സമന്താത് സ്ഥലം

സംഗീതാർച്ചനക്കാണ് ചുറ്റളം കല്ലു വിരിച്ച മണ്ഡപം ജൈനഗുരു പുഷ്പസേനന്റെ ആജ്ഞ പ്രകാരം നിർമ്മിച്ചതെന്ന് എടുത്തുപറയുന്നു.

കാംഗ്രതാഴ്‌വരയിലെ 2 ബ്രാഹ്മി ഖരോഷ്ടി പാറലിഖിതങ്ങൾ.

1. മാഞ്ചി വെള്ളച്ചാട്ടത്തിനു കരയിൽ
2. 9 മൈൽ കൻഹ്യാരക്ക് തെക്ക് കാംഗ്ര ജില്ലയിലെ പഥ്യാറിൽ, ബാണർ അരുവിക്കരയിൽ , 1 മൈൽ ദാധ് ട്രാവലേഴ്സ് ബംഗ്ളാവിന് ദൂരെ.

ലിപി രണ്ടിനും സദൃശം. എന്നാൽ ഒന്നിൽ ബ്രാഹ്മിയിലും മറ്റേതിൽ ഖരോഷ്ടിയിലുമാണ്. രണ്ടു കാലത്തിലെയാണ്. രണ്ടിലും 2 അക്ഷരം സമം. മൂന്നാം അക്ഷരം ഒന്നിലേ ഉള്ളു. കാഞ്ഞിയാരാ ലിഖിതത്തിൽ ഈ മൂന്നാം അക്ഷരം ബ്രാഹ്മിയിലാണ്. വലിയ തെളിച്ചമുള്ള അക്ഷരങ്ങളാണ്. കരിങ്കല്ലുപാറയിൽ ആഴത്തിലാണ് കൊത്തിയിരിക്കുന്നത്. സ്വസ്തികചിഹ്നം രണ്ടിലുമുണ്ട്.

കാഞ്ഞിയാര ലിഖിതം - കൃഷ്ണയശസ ആരാമ (ഖരോഷ്ടി) കൃഷ്ണയശസ്യ ആരാമ മേദംഗിഷ്യ (ബ്രാഹ്മി). ഖരോഷ്ടിയിലുള്ളതിൽ ആരാമ എന്നതിലെ ആ ദീർഘം ഇല്ല. കൃഷ്ണയശസ്സിന്റെ ആരാമം എന്നതിനോട് മേദാംഗിഷ്യ (മേദസ്സുള്ള അംഗമുള്ളവന്റെ) എന്ന് ചേർത്തിരിക്കയാണ്. കണ്ണിങ്ങാം കൃഷ്ണയശസ്സിന്റെ വിഹാരമാണ് ആരാമമല്ല എന്ന് കരുതി. കാൻഹീയയശസ്സിന്റെ ആരാമമാണ് ഗ്രാമനാമമെന്നും പറഞ്ഞു. കാൻഹ

കൃഷ്ണപര്യായമാകയാൽ കൃഷ്ണന്റെ ആരാമം. മാദംഗിഷ്യ എന്ന് 3ആം വാക്ക് വായിച്ച്, അത് ഗ്രാമനാമമോ കൊത്തിവെച്ച വ്യക്തിയുടെ നാമമോ ആവാമെന്നും പറഞ്ഞു. ഇത് ചർച്ച ചെയ്യുംമുമ്പ് പാഥ്യാറിലെ 2 വരിലിഖിതം കാണണം. മുകളിലെ വരി 2 ബ്രാഹ്മി വാക്കും സ്വസ്തികവും. ഒരു പാദമുദ്രയും. അടിയിലെ വരി ഖരോഷ്ടി 3 വാക്ക്. ബ്രാഹ്മി 1, 2 വാക്ക് ഖരോഷ്ടി 1, 2 വാക്കുകളോട് സമാനം. വായുലസ പുക്കരിണി. വായുലസ്സന്റെ പുഷ്കരിണി (താമരപ്പൊയ്ക). വോഗൽ വായിച്ചത് രഥിതരസ (രഥീതരസ്യ) എന്നാണ്. വേദത്തിലെ രഥി (സാരഥി) എന്ന അർത്ഥമാണ് കൊടുത്തത്. വിഷ്ണുപുരാണത്തിൽ രഥീതരനെന്ന് വ്യക്തിനാമമാണെന്ന് അദ്ദേഹം കണ്ടു. അതേ സമയം കാംഗ്രയിലെ കൃഷിക്കാരുടെ നാമമാണ് രാഥി എന്നും മനസ്സിലാക്കി. വായുല രഥിയായിരുന്നുവെങ്കിൽ അക്കാലത്ത് രാഥികൾ വളരെ വളക്കൂറുള്ള പാഥ്യാറിലെ താമസക്കാരാവില്ല എന്നാണ് അദ്ദേഹം പറഞ്ഞത്. ആയിരുന്നുവെങ്കിൽ അയാൾ മറ്റുള്ളവരിൽനിന്ന് തന്നെ വേർതിരിക്കുന്ന നാമമായി അത് ഉപയോഗിക്കില്ലായിരുന്നു എന്നാണ് അദ്ദേഹത്തിന്റെ ന്യായം.

പാഥ്യാറിലെ ലിഖിതത്തിന് കാഞ്ഞിഹാരലിഖിതത്തേക്കാളും പഴക്കമുണ്ട്. പാഥ്യാറിലെ

ഖരോഷ്ഠിലിപി അശോകകാലത്തേതിനു സദൃ
ശവും കാൻഹിരയിലേത് കുശാനശകകാല
ത്തിനു സദൃശവുമാണ്. എന്നാലും അവ
തമ്മിൽ വളരെ സദൃശവുമാണ്. ബേയിലി,
കണ്ണിങ്ങാം കാൻഹികാലിഖിതത്തിന് ബിസി
1ആം നൂറ്റാണ്ട് പഴക്കം നിശ്ചയിച്ചു. പാഥ്യാ
റിലെ ബ്രാഹ്മി അശോകകാലത്തേതാണ്. (ബ്യൂ
ലർ) ബിസി 3ആം നൂറ്റാണ്ടാണ് പഴക്കം. കൃ
ഷ്ണയശസ്സിനെ കളിയാക്കാൻ പിന്നീട് ഏതോ
കൂട്ടിച്ചേർത്തതാണ് മേദംഗിഷ്യ എന്നാണ്
കണ്ണിങ്ങാം കരുതുന്നത്. അത് ഒരു തരംതാണ
തമാശയായാണ് മറ്റു പലരും കരുതുന്നത്.
മറ്റു യൂറോപ്പ്യൻ ഗവേഷകരും അപ്രകാരം
തന്നെ കരുതുന്നു. ഇന്ത്യയിൽ വലിയ മേദസ്സു
ള്ള ഉരുണ്ട കൈകാലുകൾ മഹാപുരുഷലക്ഷ
ണമാണെന്നും അതാണ് മേദംഗിഷ്യ എന്നതു
കൊണ്ട് ഉദ്ദേശിക്കുന്നതെന്നും അവർ ന്യായീക
രിക്കുന്നു. മറ്റു ചിലർ മാതംഗ എന്ന ജാതി
പ്പേരാണെന്നും വിചാരിക്കുന്നു. മാതംഗസ്യ
എന്നതുകൊണ്ട് കൃഷ്ണയശസ്സ് എന്ന മാതംഗ
ന്റെ ആരാമമെന്നാണ് അർത്ഥമെന്നാണ് ഈ
വാദം. സ്വസ്തികരൂപമായ  മംഗലം ഉണ്ട്.
ഒരു ഓംകാരവുമുണ്ട്. പാദമുദ്രയും സ്വസ്തി!
കവും എല്ലാവർക്കും (ഹിന്ദുബൌദ്ധജൈനഭേ
ദമില്ലാതെ) മംഗളകരമാണ്. മോഹഞ്ജോദാ
രോ കാലത്തുപോലും സ്വസ്തികം ഉണ്ട്.
ഭാഷ പ്രാകൃതമാണ്. മദ്ധ്യേന്ത്യ, ശൌരസേനി

മഹാരാഷ്ട്രി പ്രാകൃതമാണ്, മാഗധിയല്ല.

*Rock-Inscriptions in the Kangra Valley.*

KANHIARA INSCRIPTION.



PATHYAR INSCRIPTION.



E. H TZSCH. WIELE & KLEIN, PHOTO-ZINCO.

SCALE '07.

From inked estampages supplied by Dr. J. Ph. Vogel.

ഖരോഷ്ഠി ലിഖിതം പ്രാകൃതവും ബ്രാഹ്മി ലി ഖിതം സംസ്കൃതീകരിച്ച പ്രാകൃതവുമാണ്. ഇത് മഹായാനബുദ്ധമതക്കാരുടെ ഇടയിലും ഉള്ളതാണ്. കണ്ണിങ്ങാം ഭാഷ സംസ്കൃതമെന്ന് എഴുതിയതിനെയും ഇവിടെ ചോദ്യം ചെയ്യു. രണ്ട് മംഗളചിഹ്നം എഴുതിയ വ്യക്തി കൃ ഷ്ണയശസ്സിനെ തമാശയാക്കാനല്ല മേദാംഗനെ ന്ന് കുറിച്ചതെന്നും അങ്ങനെയെങ്കിൽ മംഗല ചിഹ്നം കൂട്ടിച്ചേര്ക്കുകയില്ലായിരുന്നുവെന്നും പറഞ്ഞിരിക്കുന്നു.

# തമ്മുസിദ്ധിയുടെ 2 ലിഖിതം ശകം 1129

തിരുവാലങ്കാട് വാതാരണ്യേശ്വരക്ഷേത്രം നടരാജക്ഷേത്രത്തിലെ കിഴക്കെ ചുമരിലേ താണ് ഒന്ന്. രണ്ടാമത്തേത് തിരുപ്പാശൂരിലെ (തിരുവള്ളൂരിന് 2 മൈൽ തെക്കുപടിഞ്ഞാറ്) വാചീശ്വരക്ഷേത്രത്തിന്റെ നടുവിലെ കോവി ലിനു വടക്കേ ചുമരിലും.

ആദ്യത്തേത് ഗ്രന്ഥലിപി സംസ്കൃതപദ്യം. തമ്മുസിദ്ധിയുടെ വംശാവലി തരുന്നു. വിഷ്ണുവിന്റെ നാഭിയിൽ നിന്ന് ബ്രഹ്മാവ്, മരീചി, കച്ചിയപ്പ(കശ്യപ), സൂര്യ, മനു, മനുവംശത്തിൽ നിരവധി രാജാക്കന്മാർക്കു ശേഷം കലികാലചോള (കരികാല). അദ്ദേഹം കാവേരിയിൽ അണ കെട്ടി. കരികാലവംശ

ത്തിലാണ് മധുരാന്തകനെന്നും പൊട്ടാപ്പിച്ചോ ളനെന്നും പേരുള്ള രാജാവ് ജനിച്ചത്. മധുരാ ന്തകപൊട്ടാപ്പിച്ചോളവംശത്തിൽ തിലുംഗവിദ്യ ജനിച്ചു അദ്ദേഹം ഉജ്ജപുരിയിൽ ഗരുഡചി ഹ്നമുള്ള വിജയസ്തംഭം നാട്ടി. (കോയമ്പത്തൂ ർ ജില്ലയിലെ കൊള്ളിഗലിനടുത്ത്) അവിടെ ഇപ്പോഴും തെലുഗുചോളരുടെ കോട്ടയുടെ അവശിഷ്ടമുണ്ടെന്ന് സെഗൽ. തെലുഗുവിദ്യ കുടംബത്തിലെ സിദ്ധിയുടെ വംശത്തിൽ അനുജൻ ബെട്ട 1 ന്ന് നിരവധി മക്കളുണ്ട് മൂത്തത് ദായഭീമ. അനുജൻ ഏരസിദ്ധി. ഏരസിദ്ധിയിടെ 3 മക്കൾ . മന്മസിദ്ധി, ബെട്ട 2, തമ്മുസിദ്ധി. ഇവരുടെ അമ്മ ശ്രീദേവി. സിദ്ധി, ദായഭീമ, മന്മസിദ്ധി ഇവർ രാജ്യം ഭരിച്ചിട്ടുണ്ട്. മന്മസിദ്ധി മരിച്ചപ്പോൾ സന്യാസജീവിതം നയിക്കാനിഷ്ടപ്പെടുന്ന ബെട്ട 2 തിമ്മുസിദ്ധിക്ക് രാജ്യം കൊടുത്തു. ശകം 1129 (എഡി 1207-8) തിമ്മുസിദ്ദി വടാടവി യിലെ ദേവന് ആ ഗ്രാമത്തിലെ കരവും വേറെ രണ്ട് ഗ്രാമവും വിട്ടുകൊടുത്തു. വടാടവി അഥവാ വടാരണ്യം അവിടെ വടവൃക്ഷങ്ങളുടെ കാട് ഉള്ളതുകൊണ്ട് ലഭിച്ച നാമമാണ്. തിരുപ്പാശൂർ ലിഖിതവും ഇതിനോട് സദൃശമാണ്. ഗ്രന്ഥലിപി സംസ്കൃതപദ്യം. വംശാവലിഃ-

1 കരികാല

2 മധുരാന്തകപൊട്ടാപ്പിച്ചോള ആന്ധ്രയിലെ പൊട്ടാപ്പി എന്ന സ്ഥലത്ത് ചോളവംശം സ്ഥാപിച്ചു.

3 തിലുംഗുവിദ്യ

4 സിദ്ധിയും ബെട്ട 1 ഉം

5. ബെട്ട 1ന്റെ 3 മക്കൾ ദായബീമ, നല്ലസിദ്ധി, എരസിദ്ധി

6 എരസിദ്ധിക്ക് 3 മക്കൾ മന്മസിദ്ധി, ബെട്ട 2, തിമ്മുസിദ്ധി

നല്ലസിദ്ധിയാണ് കാഞ്ചീപുരം കീഴടക്കിയത് (ഗളിതകാഞ്ചീഗുണ). ശകം 1129 എഡി 1207-8 ൽ തമ്മുസിദ്ധി പാശിപുരത്ത് രാജാവായി. അതേ വർഷം അവിടത്തേയും കൈവന്തൂരിലേയും നികുതി ക്ഷേത്രത്തിന് വിട്ടുകൊടുത്തു.

# അരുളാളപ്പെരുമാൾ ലിഖിതം പ്രതാപരുദ്ര കാലം ശകം 1238

ചിന്നകാഞ്ചീപുരത്തെ അരുളാളപ്പെരുമാൾക്ഷേത്രത്തിന്റെ വരാന്തയുടെ മലൈ എന്ന് വിളിക്കുന്ന ശിലാപ്ലാറ്റ്ഫോമിന്റെ പടിഞ്ഞാറെ ആധാരത്തിൽ.

കാകതീയപ്രതാപരുദ്രദേവന്റെ സേനാധിപൻ മുപ്പിടിനായകൻ കാഞ്ചീപുരത്തുവന്ന് അവിടെ മാനവീരനെ വാഴിച്ചു 2 ഗ്രാമത്തിലെ

നികുതി ക്ഷേത്രത്തിനു വിട്ടുകൊടുത്തു. ഇത് കൊല്ലത്തിൽ 1002 മാടൈ (ഗന്ധഗോപാല) വരും. വേൽക്കനദിയുടെ (വേഗവതി) തെക്ക് താൻ പെരുമാൾ താഢരിൽനിന്ന് 500 പണം കൊടുത്ത് വാങ്ങി ഉണ്ടാക്കിയ തോട്ടം നോക്കുന്നവർക്ക് ഇതിലെ 240 മാടൈ നീക്കിവെച്ചു. 360 മാടൈ നിത്യപൂജക്ക്, 20 മാടൈ ചൈത്രത്തിലെ ശുദ്ധിക്ക്, 382 മാടൈ നിർമ്മിതികൾക്ക്. സമ്മാനമായി കിട്ടിയ ആഭരണങ്ങൾ, പൂജാസാമഗ്രികൾ, നിർമ്മിക്കേണ്ട കെട്ടിടങ്ങൾ, തോട്ടത്തിൽ നടേണ്ട മരങ്ങൾ ഇവയുടെ ലിസ്റ്റ് തന്നിട്ടുണ്ട്. ശകം 1238 നളസംവത്സരം എഡി 1316-17ലാണ് മാനവീരനെ നിയമിച്ചത്. അത് വെള്ളി ജൂൺ 11 എഡി 1316 മിഥുനത്തിലെ കൃഷ്ണപക്ഷ,പഞ്ചമി ബുധനാഴ്ച ജൂൺ 16 എഡി 1316നാണ് മിഥുനത്തിലെ 21ആം ദിവസം ജ്യൈഷ്ഠകൃഷ്ണപക്ഷഏകാദശി ഗ്രാമദാനം. .

1 പൈയ്യൂർ, ആയിരച്ചേരി, ഗുമ്മിഡിപ്പൂണ്ടി ഇവ (പൈയ്യൂർക്കോട്ടം ജില്ലയിലെ) ഇവ ഇപ്പോൾ പൊന്നേരിനാട്ടിലാണ്.

2 പൊണ്ണെടപ്പാക്കം കച്ചിയൂർ നാട്ടിലെ

ഇക്കാട്ടൂർ നാട്ടിലാണ് കച്ചിയൂർ. ഇത് തിരുവള്ളൂർ താലൂക്കിലാണ്. വേഗവതി അരുളാളപ്പെരുമാൾ കോവിലിന് അടുത്തുകൂടടി ഒഴുകുന്നു. എഡി 1316ൽ കാഞ്ചീപുരം

പ്രതാപരുദ്രദേവന്റേതാണെന്നത് ചരിത്രപര മായി ഈ ലിഖിതത്തിന് പ്രാധാന്യം തരുന്നു പ്രതാപരുദ്രന്റെ ലിഖിതങ്ങൾ തൃശ്ശിനാപ്പള്ളി ജംബുകേശ്വരക്ഷേത്രം വരെ കിട്ടിയിട്ടുണ്ട്.

മാനവീരൻ ആരാണ്. മന്മഗന്ധഗോപാല, രായഗന്ധഗോപാല എന്ന മനുമഗന്ധഗോപാല ദേവചോളമഹാരാജാ എന്ന് മറ്റൊരു ലിഖിത ത്തിൽ പറയുന്ന ദേഹം കാഞ്ചീപുരം പിടിച്ച നല്ലസിദ്ധിയുടെ മൂത്ത മകനാണ്. ഈ വംശ ത്തിലെ മറ്റൊരു പൂർവ്വികനായ വിജയഗന്ധ ഗോപാലദേവന്റെ 3 ലിഖിതം കാഞ്ചീപുര ത്തുനിന്ന് കിട്ടിയിട്ടുണ്ട്. ശകം 1156, 1127 എന്നീ വർഷങ്ങളിലെ രണ്ട് രേഖ അരുളാള പ്പെരുമാൾ ക്ഷേത്രത്തിൽ ചോളതിക്ക, തിമ്മു സിദ്ധി ഇവരുടേതായിട്ടുണ്ട്. നല്ലസിദ്ധി തിമ്മു സിദ്ധിയുടെ അച്ഛന്റെ ജ്യേഷ്ഠനാണ്. അദ്ദേഹ ത്തിന്റെ മകനാണ് മാനവീരൻ. കാഞ്ചീപുര ത്തെ നാണ്യം മാടൈ ഗന്ധഗോപാല എന്ന പേരിലാണ് അറിയപ്പെട്ടിരുന്നത് എന്നതും ഇവരുടെ പ്രാധാന്യം കാട്ടുന്നു. മാനവീരന്റെ അധികാരലബ്ധിക്ക് 17 വർഷം മുമ്പ് ശകം 1221ൽ തന്റെ 9ആം ഭരണവർഷം രാജാഗന്ധ ഗോപാലദേവയുടെ നെല്ലൂർ ലിഖിതം ഉണ്ട്. ഇതിനിടക്ക് കേരളത്തിലെ രാജാ രവിവർമ്മ ൻ എഡി 1312-13ല് കാഞ്ചിയിൽ കിരീടം ധരിക്കയും, എഡി 1315-16ൽ അരുളാലപ്പെ

രുമാൾക്ക് ദാനം ചെയ്യുകയുമുണ്ടായിട്ടുണ്ട്. അദ്ദേഹത്തെയാവാം മുപ്പിടിനായകൻ പുറ ത്താക്കിയത്. കാഞ്ചിയിൽ പ്രവേശിക്കുന്ന തിന്നു മുമ്പ് മുപ്പിടിനായകൻ തെക്കൻ രാജാ ക്കന്മാരെ പരസ്പരം അടിപ്പിച്ചു എന്നത് ഇതിനെ സൂചിപ്പിക്കുന്നു.

# തിരുനാമനല്ലൂരിലെ 6 ലിഖിതം

തെക്കേ ആർക്കോട്ട് ജില്ലയിലെ തിരുക്കോവി ലൂർ താലൂക്കിലെ തിരുനാമനല്ലൂർ ഭക്തജനേ ശ്വരശിവക്ഷേത്രത്തിലെ (തിരുത്തൊണ്ടാശ്വര) ലിഖിതം. 63 നായനാന്മാരിൽ ഒരാളുടെ ജന്മ സ്ഥലമാണ് തിരുനാമനല്ലൂർ. പരാന്തക 1 ന്റെ ഒരു ലിഖിതം ഇവിടെയുണ്ട്. തന്റെ മകൻ രാജാദിത്യനാണ് തിരുത്തൊണ്ടാശ്വരത്തെ കല്ലു കൊണ്ടുള്ള ക്ഷേത്രം പണിതതെന്ന് അതിലു ണ്ട്. അതിനാൽ ചില ലിഖിതങ്ങളിൽ രാജാദി ത്യേശ്വരക്ഷേത്രം എന്നും കാണാം. തിരുത്തൊ ണ്ടീശ്വരരാജാദിത്യേശ്വരനെ കൂടാതെ അവിടെ അഗസ്ത്യേശ്വരക്ഷേത്രവും ഉണ്ട്. മറ്റൊരു ക്ഷേത്രം കലിനാരീശ്വരനെന്ന പേരിലുണ്ടായത് പൊളിച്ചു. അതിന്റെ ഒരി ശിൽപ്പശില മാത്ര മേ ഉള്ളു. അതിലുള്ളത് മുട്ടുമടക്കിയ ആന യും ആനപ്പുറത്തെ പല്ലക്കും അതിലിരി ക്കുന്ന മല്ലനായ ഒരു പുരുഷനുമാണ്. പല്ലവ ഗ്രന്ഥലിപിയിൽ ശ്രീകലിനാരൈ എന്ന് കാ ണാം. പല്ലവരാജാവ് കലിനാരൈ ആണ്

ക്ഷേത്രം പണിതതെന്നും അദ്ദേഹമാണ് ആന പ്പുറത്തെ പല്ലക്കിലുള്ളതെന്നും കരുതുന്നു. തിരുനാമനല്ലൂരിന്റെ പഴയ പേര് തിരുനാവ ലൂരെന്നാണ്. സുന്ദരമൂര്ത്തിനായനാർ ഇവി ടെ ജനിച്ചു. നാവലൂരാനെന്ന് വിളിക്കപ്പെ ടുന്നു. തിരുമുനൈപ്പാടി ജില്ലയിലാണ് നാവലൂ ർ സ്ഥിതി ചെയ്തിരുന്നത്. രാജേന്ദ്രചോള 1ന്റെ കാലത്ത് രാജാദിത്യചോളപുരം എന്നാ യിരുന്നു പേർ. അന്ന് ജയംകൊണ്ടചോളമണ്ഡ ലത്തിലെ തിരുമുനൈപ്പാടിയിലെ മേലൂർ ഭാഗത്താണ് ഇത്. മറ്റി ചില ലിഖിത്ങ്ങളി ലുള്ള പല ഗ്രാമനാമങ്ങളും ഇപ്പോഴും അടു ത്ത് കാണുന്നു. വെണ്ണെനല്ലൂർ നാടിലെ സെവലൈ, പെരിയസെവലൈ, ശിന്നസെവ ലൈ എന്ന് ഇപ്പോഴുമുണ്ട്. ഏകധീരചതു ർവ്വേദിമംഗലം ഇപ്പോൾ തിരിച്ചറിയാനാ വുന്നില്ല. അരുമ്പാക്കം തിരുക്കോയിലൂരിന് 2 മൈൽ തെക്ക് കാണുന്നു

1. പരാന്തക 1 പരകേസരിവർമ്മ മദിരൈ ക്കൊണ്ട ചോളൻ (എഡി 900-840) കോക്കിളാനടികളുടെ സേവിക 2 വിളക്ക് കൊടുത്തരേഖ. രാജാദിത്യദേവന്റെ അമ്മ യാണ്. . ലൈഡൻ ഗ്രാന്റിലും അടക്കൂർ ലിഖിതത്തിലും (എഡി 949-50) രാഷ്ട്രകൂട കൃഷ്ണ 3 ഉമായ യുദ്ധത്തിൽ ആനപ്പുറ

ത്തിരിക്കുമ്പോൾ ബുടുകനാൽ വധിക്ക പ്പെട്ട ചോളരാജാവ്. രാജാദിത്യനാണ്

സ്വസ്തിശ്രീ
മദിരൈക്കൊണ്ടകോപ്പരകേസരിപന്മര്ക്കെ യാണ്ടു ഇരുബത്തെട്ടാവതു തിരുമുനൈപ്പാടി ത്തിരുനാവലൂർ തിരുത്തൊണ്ടീശ്വരന്തിരു ക്കറ്റളി സെയ്വിത്ത രാജാദിത്തദേവർ തായാർ നമ്പിരാട്ടിയാർ കോ ക്കിള്ളാനടി കൾ പരിബാവാരത്താൾ ശിത്തിരക്കോമളം വാവൈത്ത നന്ദാവിളക്കൊന്റുക്കു വാവൈത്ത ശാവാ മൂവാപ്പേരാടു തൊണ്ണൂറു ഇല്ലവിളക്കൊൻറു ഇതു പന്മാഹേശ്വരർ ഇരക്ഷൈ . മേർപ്പടിയാൾ ശിത്തിരക്കോമളം വൈത്ത വിലക്കൊന്റു ഇല്ലവിളക്കു.

2. പരാന്തക 1

39ആം വർഷം രാജാദിത്യദേവന്റെ രാജ്ഞി യും ഇളാടരായരുടെ മകളുമായ മഹാദേവാ ടികൾ തന്റെ മൂത്ത സഹോദരനായ രാജാദി ത്തൻ പുഗൾവിപ്പവർഗന്ധന്റെ ശ്രേയസ്സിനായി വിളക്ക് സമർപ്പിച്ച രേഖ. ഇളാടരായരെന്നത് ലാട(ഗുജറാത്ത്)ദേശത്തെ രാജാവിനെയാണ്. ഇവരിൽ ഒരാളായ വീരചോഡൻ രാജരാജ 1 ന്റെ സാമന്തനായിരുന്നു. പുഗൾവിപ്പവർ ഗന്ധന്റെ മകനായിരുന്നു വീരചോഡൻ. മഹാ ദേവാടികളുടെ മൂത്ത സഹോദരനായ വീര

ചോഢനാവാം രാജാദിത്തപുഗൾവിപ്പവർ ഗന്ധനെന്ന് ഊഹിക്കുന്നു. ഇളാടയരാരെന്നത് വന്നിയത്തേവന്റെ ഒരു പത്നിയുടെ പേരുമാണെന്ന് സാന്ദർഭികമായി ഓർക്കുന്നു.

സ്വസ്തിശ്രീ മതിരൈയും ഈഌമും കൊണ്ട കോപ്പരകേസരിപന്മര്ക്കുയാണ്ടു മുപ്പതത്തു ഒമ്പുതാവതു തിരുമുനൈപ്പാടി തിരുത്തൊണ്ടിയീശ്വരത്തു മഹാദേവര്ക്കുപ്പിള്ളൈയാർ രാജാദിത്തദേവർ ദേവിയാർ ഇളാടരായർ മകളാർ മഹാദേവടികൾ തമൈയനാർ അരൈയർ രാജാദിത്തൻപുകളിപ്രർഗന്ധനൈ സാർത്തി വൈച്ച നന്ദാവിളക്കു ഒന്റുക്കും വൈച്ച സാവാമൂവാ പേരാടു നൂറു നിലൈ വിളക്കു നിറൈ എളുപതിൻ പലം സന്തിരാദിത്തവൾ എരിപ്പതക്കു ഇതു പൺമഹേശ്വരനാർ ഇരക്ഷൈ

70 പലം ഭാരമുള്ള സ്വർണ്ണവിളക്കുകാലോടു കൂടിയാണ് മഹാദേവി വിളക്ക് സമർപ്പിച്ചിരിക്കുന്നത്.

3 കൃഷ്ണ 3

കാണരദേവന്റെ 17ആം വർഷം പല്ലവചോള രാജ്യങ്ങളെ കീഴടക്കിയ രാഷ്ട്രകൂട കൃഷ്ണ 3 (കണ്ണരദേവ) ലിഖിതം. മിലാദുമുഖ്യൻ നരസിംഹവർമ്മനെന്ന ശക്തിനാഥ സിദ്ധവഢവ വിളക്ക് സമർപ്പിച്ചു. ഇദ്ദേഹം ശുക്രന്റെയും

മലയകുലത്തിന്റെയും പിൻഗാമിയാണ്. മലൈയനാട് അഥവാ മലാനാട് (മലാദ്, മിലാദ് ഇവതദ്ഭവം)ഭരിക്കുന്നവരാണ് മലയകുലം

പെരിയപുരാണം മലനാടിന്റെ തലസ്ഥാനമായി തിരുക്കോവലൂരിനെ പറയുന്നു.മലൈനാട് മുഖ്യന്മാർ(മലൈയമാൻ) ചേദിവംശവുമായി ബന്ധമുള്ളവരാണ്. അവര് ഭരിക്കുന്ന ചോള രാജാവിന്റെ നാമം തങ്ങളുടെ പേരിനോട് ചേർക്കുന്നു. രാജേന്ദ്രചോള1, കുലോത്തുംഗ ചോള, വിക്രമചോള, ഇവരുടെ 6 കീളൂർ ലിഖിതങ്ങൾ (തിരുക്കോവലൂരിനടുത്ത്) മിലാടുടൈയാന് ഇരാമൻ മുമ്മുടി ചോളൻ എന്ന രാജേന്ദ്രചോളമിലാടുടൈയാൻ , കിളി യൂർ മലൈയമാൻ കുലോത്തുംഗചോളൻ ചേദീയരായൻ, കിളിയൂർ മലൈയമാൻ വിക്രമചോളചേദീയരായൻ (വിക്രമചോള കോവലരായന്1റെ അഛൻ) ഇവരെ പറയു ന്നുണ്ട്. ത്രിഭുവനചക്രവർത്തി രാജരാജദേ വൻ, കുലോത്തുംഗചോളദേവൻ ഇവരുടെ രണ്ട് ലിഖിതങ്ങളിൽ കിളിയൂർ മലൈയമാൻ രാജരാജചേദീയരായനെ കാണാം.

തിരുക്കോയിലൂരിലെ ത്രിവിക്രമപ്പെരുമാൾ കോവിലിലെ ലിഖിതം,പരകേസരിവർമ്മ രാജേന്ദ്രദേവന്റെ ആറാം വർഷം (എഡി 1057-58) ഈ രേഖയുടെ 100 വർഷം കഴിഞ്ഞാണ്. അത് മിലാദുമുഖ്യൻ നരസിംഹവർമ്മൻ

തിരുക്കോവലൂരിൽ വസിക്കുന്നതായും ഭാര്ഗ്ഗവകുലമെന്നും രണകേസരിരാമനെന്നാണ് നാമമെന്നും പറയുന്നു.

സ്വസ്തിശ്രീ ശ്രീകണ്ണരദേവർക്കുയാണ്ടു പതി നേളാവതു മുനൈപ്പാടി തിരുനാവലൂർതിരു ത്തൊണ്ടീശ്വരത്തു മാമഹാദേവർക്കു സ്വസ്തി ശുക്രാന്മനവയോദയാചലാദിത്യ ശക്തിനാഥ സിംഹധ്വജ ശിഖിമകരലാഞ്ഛന മലൈയുലോത്ഭവ മലൈയകുലചൂഢാമണി ശ്രീമദ് നരസിംഹവർമ്മ മിലാദുടൈയ നാട്ടാൻ സിത്തവടവനാകിയ നരസിംഹവരുമൻ വൈത്ത നൊന്ദാവിളക്ക് ഒന്റിനുക്ക് വൈത്ത പൊൻ പടിൻ കളഞ്ചു ഇപ്പൊൻ പടിൻകള ഞ്ചുൻഗൊണ്ടു വെണ്ണെനല്ലൂർ നാട്ടുച്ചെവ്വലൈ സഭൈയോമും ഊരോമും ആട്ടു നൂറ്റു നാളി നൈയ് കൊണ്ടുവന്തു മാതേവിയാളൈ സന്ത്രാ ദിത്തവൾ അത്തുവോം ആനോം സേവലൈ സഭൈ ഊരോം . ഈളവിളക്കു ഒന്റു . ഇതു പൺ മഹേശ്വരർ ഇരക്ഷൈ.

കൊടിയിൽ സിംഹവും കിരീടത്തിൽ മയി ൽപ്പീലിയും ഉള്ളവനാണ് മലയനാടിന്റെ രാജാവ്. ഭാർഗ്ഗവകുലം ഉദയഗിരിയെ ഭരി ക്കുന്നു. 10 കഴഞ്ച് സ്വർണ്ണമാണ് വിളക്കിന് കൊടുത്തത്. ഇതിനു പകരം നിത്യം നെയ്യ് കൊണ്ടുവന്ന് വിളക്ക് എരിയിക്കാൻ സഭയും ഗ്രാമക്കാരും (സേവലൈ വെണ്ണെനല്ലൂർ

നാട്ടിലെ ഗ്രാമം) ഒരു ഈളവിളക്കും കൊടു ത്തിട്ടുണ്ട്. ദാനം ചന്ദ്രാദിത്യന്മാരുള്ള വരെ രക്ഷിക്കാൻ മഹേശ്വരന്മാരെ (ശിവഭക്തർ) ഏൽപ്പിക്കുന്നു. (അന്ന് നെയ്യിന്റെ അളവ് മഹാദേവിയുടെ അളവ് എന്ന കണക്കാണ്.)

4 ശകംസംവത് 875 ലിഖിതം

മുനൈപ്പാടിജില്ലയിലെ മുനൈയടിപ്പറയൻ ആണ് വിളക്ക് ദാനം ചെയ്യുന്നത്. മുനൈയർ കോൻ വിക്രമചോളന്റെ സാമന്തനാണ്. സുന്ദ രമൂർത്തിനായനാർ (പെരിയപുരാണം) ഒരു നരസിംഹനെന്ന തിരുമുനൈപ്പറയന്റെ ആശ്രി തനാണ്.

സ്വസ്തിശ്രീ ശകരൈയാണ്ടു 875ആവതു തിരുനാവലൂർ തിരുത്തൊണ്ടീശ്വരഗരത്തു ദേവർക്കു മുനൈയടിപ്പറയൻ കുലമാണിക്കൻ ഇരാമദേവൻ വൈത്ത നൊന്ദാവിളക്കു ഒന്റു സാവാമൂവാപ്പേരാടു 100 ഇവ്വാടു നൂറുങ്കൊ ണ്ടു സന്തിരാദിത്തവളും എരിക്ക നെയ് അത്തുവാരാനാർ ദേവദാനം ഏകധീരസതു ർവ്വേദിമംഗലത്തു സഭൈയാർ.

5 ശകസംവത് 876

തിരുമുനൈനാട് മുഖ്യന്റെ രാജ്ഞി അക്കൈ നങ്കയുടെ വിളക്ക്.

സ്വസ്തി! ശ്രീ ശകരൈയാണ്ട് 876ആവതു തിരുനാവലൂർ തിരുത്തൊണ്ടീശ്വരത്തു മ

ഹാദേവർക്കു മുനൈയടിയാരരായർ കുല മാണിക്കെരുമാനാർദേവിയാർ അക്കൈനങ്കെ യാർ വൈത്ത നൊന്ദാവിളക്ക് ഒന്റുക്ക് വൈ ത്ത സാവാമൂവാ പേരാടു നൂറു നൂറുങ്കൊ ണ്ടു നിതം ഊളക്കു മാതേവിയാൾ നൈയ് ആറ്റുവോം ആനോം അരുംബക്കത്തൂരോം ഇതു പൺമായേശ്വരർ ഇരക്ഷൈ.

6 രാജേന്ദ്രചോള 1

എഡി 1011-12ൽ രാജാവായി. അദ്ദേഹത്തിന്റെ സൈന്യം സ്വർണ്ണമാലകളും ആഭരണങ്ങളും രത്നങ്ങളും, സൈന്യാധിപൻ മുത്തുമാലകളും സ്ഫടികം പതിച്ച സ്വർണ്ണകങ്കണവും ദേവന് സമ്മാനിച്ചു. മാരായൻ പഴുവൂർ നക്കനെന്ന പഴുവെട്ടരയനാണ് സൈന്യാധിപൻ. വീരനാ രായണന്റെ പേരിലുള്ള റെജിമെന്റ് (പരാന്തക 1 ന്റെ പേരാണ്.),കീഴ്പ്പഴുവൂരിലെ പഴുവെട്ട രയരാണ് നയിക്കുന്നത്.

സ്വസ്തിശ്രീ കോപ്പരകേസരിപർമ്മരാന ശ്രീ രാജേന്ദ്രചോളദേവര്ക്കു യാണ്ടു.......വതു ജയംകൊണ്ടചോളമണ്ഡലത്തു തിരുമുനൈപ്പാ ടി മേലൂർനാട്ടു തിരുനാവലൂരാന രാജാദിത്ത ദേവപുരത്തു തിരുത്തൊണ്ടീശ്വരത്തു ആടവ ലാർക്കു ഉടൈയാർ പടൈ വീരനാരായണ

ത്തേരിന്തവില്ലിഗൾ സെദിത്ത മാലൈ 1 നാൾ പൊൻ മുക്കാലഞ്ചരൈ ഇതിൽ തടവി കാട്ടി ന സ്ഫടികം നായഗൻ ഉത്പട ഊരു പതി നെട്ടു നിലം ഇരണ്ടും മുത്തൊടു മാലൈ ഒന്റു ഇതു സെയ്വിത്തിടുവിത്താൻ ഇപ്പ ടൈക്കു നായകം സെയ്ത മാരായൻ പളുവൂർ നക്കൻ ഇവനേ തിരുകൈക്കു സാത്തി അരുള തടവി കട്ടിന സ്ഫടികം ഒന്റു മുത്തേറിന കാരൈ ഒന്റു പൊൻ കളഞ്ചു ഇവൈ പൺമഹാദേവ രക്ഷൈ.

## തിരുക്കോവലൂരിലെ 16 ലിഖിതങ്ങൾ:-

തെക്കേ ആർക്കോട്ട് ജില്ലയിലെ ത്രിവിക്രമപ്പെ രുമാൾ വിഷ്ണുക്ഷേത്രം , കീളൂരിലെ വിര ട്ടാണേശ്വര ശിവക്ഷേത്രം. 10 ലിഖിതം ശിവ ക്ഷേത്രത്തിലും 4 എണ്ണം വിഷ്ണുക്ഷേത്രത്തി ലും ലഭിച്ചു.

തിരുജ്ഞാനസംബന്ധർ കോവലൂരിലെ വിരട്ടാ ണത്തെ പറഞ്ഞിട്ടുണ്ട്. തിരുമങ്കൈ ആൾവാർ. കോവലൂരിലെ ഇടൈക്കളി എന്ന് വിഷ്ണു ക്ഷേത്രത്തേയും പറഞ്ഞിട്ടുണ്ട്. തിരുവിരട്ടാ ണം, തിരുവിടൈക്കളി എന്നാണ് ലിഖിതങ്ങ ളിൽ. ചോളകാലത്ത് കോവൽ അഥവാ തിരു ക്കോവലൂർ മധുരാന്തകചതുർവ്വേദിമണ്ഡലം എന്ന് അറിയപ്പെട്ടിരുന്നു. മലാട് 2000 ഗ്രാമ ങ്ങളിലെ കുറുക്കൈക്കുറ്റത്തിലാണ് ഇത് ഉൾപ്പെട്ടിരുന്നത്. ഇതിനെ ചോളർ ജനനാഥവ

ലനാട് എന്ന് നാമകരണം ചെയ്തിരുന്നു. ഉണങ്കൽപ്പൂണ്ടി, നെന്മാലി, ചിറ്റിഞ്ഞൂർ എന്ന് 3 ഗ്രാമം ലിഖിതങ്ങൾ പറയുന്നുണ്ട്.

1 വിജയനന്ദിവിക്രമലിഖിതം

17ആം ഭരണവർഷം ഗംഗപല്ലവരാജാവാണ് വിജയനന്ദിവിക്രമൻ. വാനക്കോപ്പാടി അഥവാ വാനഗപ്പാടി ഭരിക്കുന്ന വാനക്കോവരയരുടെ പത്നി(ദാസി) വിളക്ക് കൊടുത്തു. പെണ്ണെന ദിക്ക് വടക്ക് തിരുവണ്ണാമല വാനഗപ്പാടിയിലാണ്. കുലോത്തുംഗ 1, കുലോത്തുംഗ 3 ഇവരുടെ ലിഖിതങ്ങളിലും വാനക്കോവരയനെന്ന് പരാമർശം ഉണ്ട്.

സ്വസ്തി! കോ വിജൈയവിക്രമനന്ദിവിക്കിരമർക്കു യാണ്ടു 17ആവതു മലാട്ടുക്കുറുക്കൈക്കുറ്റം തിരുക്കോവലൂർ  തിരുവിരട്ടാണത്തുപ്പെരുമാൾക്കു ഒരു നൊന്ദാവിളക്കു മാണിക്കത്താർ മഗളാർ കോ നക്കനാർ വാനക്കോവരയർ ഭോഗിയാർ വൈത്ത പൊൻ പലൻങ്കാശിനോടു ഉറൈയൊപ്പാതു 15 ലാ ഇപ്പൊന്നു പടിഞാൻഗളഞ്ചുംഗൊണ്ടു കടവോം ഇവ്വൂര് നഗരത്തോം ഇപ്പൊന്നിൻ പലിശൈയാലേ നിശദം ഉളക്കെണ്ണെ ആറ്റുവോമാനോം നഗരത്തോം ഇതു പൺ മഹേശ്വരരക്ഷൈ.

മാണിക്കത്താരുടെ മകളും കോ നക്കനാർ വാനക്കോ അരയരുടെ ഭോഗിയാരുമാണ്

ദാനം ചെയ്യുന്നത്. ഭോഗിനി എന്ന് വെപ്പാട്ടി ശബ്ദത്തിലാണ് ഇത്നെ വ്യാഖ്യാനിച്ചിരിക്കുന്നത്. ഇത് ശരിയെ എന്ന് സംശയമുണ്ട്. ഭോഗിനി നാഗിനി അഥവാ നാഗസമുദായ മാണ്. നക്കനാരും അതേ സമുദായമാണ് (നാഗനാർ) വാനക്കോ ബാണരാജാവ്. മലനാട്ടിന്റെ ഭാഗമാണ് എന്ന് നേരത്തേ പറഞ്ഞത് ഓർക്കണം.

2 വിജയനൃപതുംഗലിഖിതം

21ആം ഭരണവർഷം. വിജയവിക്രമനന്ദിവിക്രമന്റെ മകനാണ്. വേട്ടുവടരായരുടെ സേവകനാണ് ദാനം ചെയ്യുന്നത്.

സ്വസ്തി!
കോവിജയനിരുപതൊംഗവിക്രമർക്കു യാണ്ടു
21ആവതു മിലാട്ടുക്കുറുക്കൈകകുറ്റത്തു
തിരുക്കോവലൂർ തിരുവിരഠ്ഠാണത്തു മഹാ
ദേവർക്കു നന്ദാവിളക്കിനുക്ക് വേട്ടുവടരാ
യർക്കു അരാമുന്നും നന്നൻ കൊറ്റൻ കുടുത്ത
പൊൻ 12 ലാ പന്നിരുക്കളഞ്ചിൻ പലിശൈ
യാലേ ഇരവും പഗലും ഒരു നൊന്ദാവില
ക്കെരിപ്പോം ആനോം തിരുക്കോവലൂർ നഗര
ത്തോം സന്ദാരാദിത്തവൾ ഇതു പണ്മഹേശ്വ
ര രക്ഷൈ

അരാം എന്നതിന് ഭൃത്യനെന്ന് അർത്ഥമില്ല. അറം അഥവാ ധർമ്മം ഉണ്ണുന്ന എന്നാണ്. വേട്ടുവരായരുടെ ധർമ്മം ഭക്ഷിക്കുന്ന, ധർമ്മം

കാക്കുന്ന നന്നൻ കൊറ്റനാണ് 12 കഴഞ്ച് പൊന്നിന്റെ പലിശക്ക് താൻ വെച്ച വിളക്ക് നിത്യം എരിക്കാനുള്ള സംവിധാനം ഏർപ്പാടാക്കുന്നത്. തിരുക്കോവലൂരിലെ ജനം ഇത് നിത്യവും നടപ്പാക്കാനുള്ളള ചുമതല ഏൽക്കുന്നു.

3 വിജയനൃപതുംഗവിക്രമവർമ്മൻ.

കോവിജയനിരുപതൊംഗവിക്രമപരുമർക്കു യാണ്ടു 21ആവതു മിലാട്ടുക്കുറുക്കൈകുറ്റ ത്തു തിരുക്കോവലൂർ തിരുവിരഠ്ഠാണത്തു മഹാ ദേവർക്കു നന്ദാവിളക്കിനുക്ക് വേട്ടു വടരായർക്കു അരാമുന്നും നന്നൻ കൊറ്റൻ കുടുത്ത പൊൻ 12 ലാ പന്നിരുക്കളെഞ്ചിൻ പലിശൈയാലേ ഇരവും പഗലും ഒരു നൊന്ദാവിലക്കെരിപ്പോം ആനോം തിരുക്കോ വലൂർ നഗരത്തോം സന്ദാരാദിത്തവൾ ഇതു പണ്മഹേശ്വര രക്ഷൈ

ലിഖിതം 2ലെ അതേ കാര്യം. വിജയനൃപതുംഗന്റെ 22ആം ഭരണവർഷം തിരുച്ചെന്നംബൂണ്ടി ലിഖിതത്ിലും വേട്ടുവടരായരുടെ ഈ സേവകനാമം ഉണ്ട്.

4 പരകേസരിവർമ്മൻ 5ആം ഭരണവർഷം. വാനക്കോവരയന്റെ രാജ്ഞി വിളക്കു വെച്ചത്.

സ്വസ്തിശ്രീ കോപ്പരകേസരിപന്മരുക്കു യാണ്ടു
ഐഞ്ചാവതു തിരുവിരട്ടാണം പെരുമാനടിക
ളുക്കു തിരുനന്ദാവിളക്കുക്കു വാനക്കോവരൈ
യർ ദേവിയാർ ഇളാടൈകൾ മഗളാർ നങ്കൈ
കുലമാണക്യത്താർ വൈത്ത പൊൻപതിനൈ
ഞ്ചു കളഞ്ചു പൊന്നുക്കു കളഞ്ചിൻ
വായ്ത്തിങ്കൽ ഉറിപ്പടൈയാൽ ഇരവും
പഗലും നന്ദാവിളക്ക് എരിപ്പിപ്പോമാനോ
നഗരത്തോം ഇതുപന്മഹേശ്വരരക്ഷൈ

5 പരാന്തക 1

28, 33 എന്നീ ഭരണവർഷങ്ങളിലെ രണ്ട്
ലിഖിതം. മിലാടുടൈയാർ കയിരൂർ
പെരുമാനാരുടെ മകൾ രാജദേവിയാർ
തേശടക്കിപെരുമാനാർ വെച്ച വിളക്കും,
പിള്ളൈയാർ അരികുലകേസരിയാർ
പടൈയാർ മലൈയാന ഒറ്റച്ചേകവർ വെച്ച
വിളക്കുമാണ് വിഷയം. അരികുലകേസരി
ചോളപരാന്തക 1 ന്റെ മൂന്നാമത്തെ മകനായ
അരിഞ്ജയനാണെന്ന് വിചാരിക്കുന്നു.
കയിരൂർ പെരുമാനാരും അരികേസരിയാരും
100 വീതം ആടിനെ വിളക്ക് എരിയിക്കാനുള്ള
നെയ്യിനായി ദാനം ചെയ്തു. ആടുകളെ
മഹേശ്വരന്മാർ സംരക്ഷിച്ച് ആചന്ദ്രതാരം
നെയ്യ് കൊടുക്കണം.

6 കൃഷ്ണ 3 ലിഖിതം

കണ്ണരദേവന്റെ 21ആം വർഷം വൈഡുംബ മഹാരാജാ സണ്ഡയൻ തിരുവയനും ഭാര്യ സൂത്തിരദേവിയും (ശൂദ്രദേവി) കൊടുത്ത ദാനം. തിരുവയന്റെ മകൻ സണ്ഡയൻ ശങ്കര ദേവനാണ്. അദ്ദേഹം വൈഡുംബരാജാവാണ്.

സണ്ഡയൻ തിരുക്കോവലൂർ സഭാംഗങ്ങളിൽനിന്ന് ഉനംഗപ്പൂണ്ടിയിലെ വയലും തോട്ടവും വിലക്ക് വാങ്ങി, 28 മാ അളവുള്ള ഭഗവന്തവയലും കാൽ വേലി കാടേരു വയലും, 8 മാ മരുത്തുലാൻ വയലും കളർമേടുവിന് താഴെ 10 മാ വയലും അതിന്നു മുകളിലെ 2 മാ വയലും കാളിയ വയലിലെ 8 മാ കാർപ്പാടും സ്വർണ്ണം കൊടുത്ത് വാങ്ങി. കരം ഒഴിവാക്കി ഈ വയൽ മലാടിലെ തിരുവിരട്ടാണം ദേവന് നിത്യഭോഗത്തിനായി കൊടുത്തു. ഈ വയലിൽ നിന്ന്, താൻ കദംബൻ ഉത്തിരൻ ഇവരിൽനിന്ന് വാങ്ങിയ , 10 മാ സൂത്തിരദേവി ഉവച്ചന്മാർക്ക് കൊടുത്തു. മഹേശ്വരന്മാരുടെ സംരക്ഷണത്തിലാണ് ഈ ദാനം.

7 കൃഷ്ണ 3

22ആം വർഷം. വൈഡുംബമഹാരാജാ തിരുവയന്റെ ബന്ധുവായ സ്ത്രീയുടെ സ്വർണ്ണദാനം. സംക്രാന്തിതോറും ദേവന് സ്നാപനം ചെയ്യാൻ വൈഡുംബമഹാരാജർ തിരുവയനാർ ദേവിയാരുടെ മൂത്തദേവിയാർ വിരട്ടൻ

വീരനാരാണിയാർ 20 കഴഞ്ച് സ്വർണ്ണം മിലാദമാണിക്ക്യം നെന്മളി സഭക്ക് കൊടുത്തു. ഒരു കഴഞ്ചിന് 1 കലം വെച്ച് പേരിലാമൈ അളവു വെച്ച് ക്ഷേത്രമുറ്റത്ത് 20 കലം നെല്ല് അളന്ന് കൊടുക്കണം. ഇതുവെച്ച് നെന്മലിസഭയും ചിറ്റഞ്ഞൂർ സഭയും പേരിലാമൈ വെച്ച് 60 കലം നെല്ല് അളന്ന് അരി വേവിച്ച് കൊടുക്കണം. ഇപ്രകാരം 60 കലം (75 കലത്തിനു സമം എട്ടുനാഴിക്ക് കാൽ വെച്ച്) 8 കലത്തിന് 3 കുരുണി ഒരു മാസത്തേക്ക്..................20കലശം.

8 കൃഷ്ണ 3

24ആം വർഷം. വൈഡുംബമഹാരാജാ തിരു വയൻ 24 വിളക്ക് കൊടുത്തു. 2304 ആടിനെ ഇവക്ക് നെയ്യ് ആചന്ദ്രതാരം കൊടുക്കാനായി ദാനം ചെയ്തു. ഇവയുടെ പാലിൽ നിന്ന് എ ടുത്ത നെയ്യ് വിളക്ക് എരിക്കാനായി എത്തി ക്കണം. മഹേശ്വരന്മാരുടെ സംരക്ഷണത്തി ലാണ് ദാനം.

9 രാജരാജ 1

രാജരാജകേസരിവർമ്മന്റെ 9ആം വർഷം രാജ്ഞി ലോകമാതേവിയുടെ അമ്മയും കുന്തണന്റെ മകളുമായ അമൃതവല്ലി വിളക്ക് കൊടുത്തു. (നമ്പിരാട്ടിയാർ ഉലോകമഹാദേ വിയാർക്കു തിരുവയിറുവായ്ത്ത കുന്ദനം

അമിത്തിരവല്ലി ), ഈലവിളക്ക് 2 കാശ് വിലയുള്ളത് 1

10 രാജേന്ദ്രദേവ സംസ്കൃതശ്ലോകം ഗ്രന്ഥ ലിപി. ബാക്കി തമിഴ്. പരകേസരിവര്മ്മ രാജേന്ദ്രദേവന്റെ 6ആം വർഷം (എഡി 1057-58)

രാജേന്ദ്രദേവ രട്ടപ്പാടി കീഴടക്കി കൊല്ലാപുരത്ത് വിജയസ്ംതഭം നാട്ടി, കൊപ്പത്ത് ആഹവമല്ലനെ തോൽപ്പിച്ചു. തിരുക്കോവലൂരിലം തിരുവിടൈക്കലി ക്ഷേത്രം ഭാർഗ്ഗവഗോത്രത്തിലെ തിരുക്കോവലൂരില് വസിക്കുന്ന മിലാട് എന്ന ജനനാഥവലനാട്ടു കുറുക്കൈക്കോട്ടത്ത് നരസിംഹവർമ്മൻ രണകേസരിരാമൻ പുനരുദ്ധരിച്ച രേഖയാണ്. കോവിൽ കരിങ്കല്ലുകൊണ്ട് കെട്ടി വിമാനവും മണ്ഡപവും പൂർണ്ണ പൊൻകുടം 5 വെപ്പിച്ച് തിരുച്ചുറ്റുമാളികയും മുന്പിലും പിന്നിലും മണ്ഡപവും മുത്തുപ്പന്തലും കൊടുത്ത് കൽവെട്ടുപ്പടിയുള്ള നിബന്ധങ്ങലെല്ലാം ഉള്ള ശ്രീവിമാനത്തെ ഉണ്ടാക്കി നരസിംഹവന്മരെന്ന് അഭിഷേകം കഴിച്ച്, മിലാട് 2000 ഭൂമിയും സമർപ്പിച്ചു. ചന്ദ്രാദിത്യന്മാരുള്ള വരെ വിളക്ക് വെക്കാനായി 64 വലിയ പശുക്കളെ കൊടുത്തു. അവയുടെ പാലിൽനിന്ന് ഉരി നെയ്യ് എന്നും 2 വിളക്ക് എരിക്കാനായി കൊടുക്കണം.

11. രാമനരസിംഹലിഖിതം

ഒറ്റ തമിഴ് പദ്യം. കോവൈ തിരുക്കാവലൂർ ഇടൈക്കളിക്ഷേത്രം പുനർനിർമ്മിച്ച രേഖ.

സ്വസ്തിശ്രീ നങ്കൊൻ ഇരാമൻ എലിർചെങ്കോ നരസിങ്കൻ എൻഗൊന്റാൻ കോവൽ ഇടൈക്കളിയിൽ അങ്കേ കരുങ്കർപടൈ ഐന്തു ചെമ്പൊർക്കുടനരുങ്കപ്പയിൽവിത്തനിന്റു

എഴിൽച്ചെങ്കാൻ (സുന്ദരമായ ചെങ്കോൽ) ഉള്ള രാമൻ നരസിംഹൻ കോവലിലെ ഇടൈക്കളി യിൽ കരിങ്കല്ല് പടിയായി കെട്ടി 5 ചെമ്പൊ ന്നിൻ കലശം സ്ഥാപിച്ചു.

12 നരസിംഹവർമ്മൻ ലിഖിതം

തമിഴ് ലിഖിതം. പണിത ശിൽപ്പിയുടെ നാമമുണ്ട്.

മിലാദുടൈയാർ നരസിങ്കവന്മർക്കാഗ നിന്റു ഇന്ത ശ്രീവിമാനം എടുപ്പിച്ചാൻ സെമ്പൻഗു ടൈയാൻ നാരായണൻ ആദിത്തനാന സോല സുന്ദരമൂവേന്തവേളാൻ.

ചെമ്പൻഗുടൈയാൻ നാരായണൻ ആദിത്യൻ എന്ന ചോളസുന്ദരമൂവേന്തവേളാൻ വിമാനം പണിതു.

13 രാജരാജ 2

രാമനരസിംഹവർമ്മന്റെ പൌത്രനായ നരസിംഹനെന്ന മലാടുമുഖ്യൻ കൊടുത്ത ദാനം. രാജരാജദേവന്റെ 3ആം ഭരണവർഷം.

രണകേസരി നരസിംഹവർമ്മൻ രാജേന്ദ്രദേ വന്റെ സമകാലീനനാണ്. (ചോളരാജാവ് രാജരാജദേവ 2)

ഇന്ത ശ്രീവിമാനൻഗരുൻഗർ പടൈ സൈ വിത്ത ഇരാമൻ നരസിംഗപന്മൻ പേരൻ കരിയപ്പെരുമാൾ പെരിയനായനേൻ ഇക്കോയിലിൽ തിരുപ്പണിക്കു ഒരുതലൈക്ക ർപൂൺ ഒരുകിടാ ഇരാജഇരാജദേവർക്കു മൂന്റാവതു മുദൽ എൻ വംശീയർ പരമാ ഇടുവതാഗക്കൽ വെട്ടി വിട്ടേൻ പെരിയനാ യനാന നരസിംഗമലാടുടൈയാനെൻ.

മലാട് ഭരിക്കുന്നത് കരിയപെരുമാൾ പെരിയ നായൻ നരസിംഹൻ. ഈ ക്ഷേത്രം കരിങ്കല്ലു കൊണ്ട് പണിത രാമനരസിംഹവർമ്മന്റെ പൌത്രൻ. ഞാൻ ഓരോ വർഷവും, രാജരാജദേവന്റെ മൂന്നാം വർഷം തൊട്ട് എന്റെ പൂർവ്വികരുടെ ശ്രേയസ്സിനായി ഓരോ നിര കല്ല് ശിരസ്സിൽ വർദ്ധിപ്പിക്കും എന്ന് തീരുമാനിച്ച് അപ്രകാരം കെട്ടി.

## തമ്മുസിദ്ധിയുടെ 2 ലിഖിതം കൂടി

1 തിരുവൊറ്റിയൂർ ശകം 1129

ചിങ്കൽപേട്ട് ജില്ല സൈദാപേട്ട് താലൂക്കിലെ തിരുവൊറ്റിയൂർ ആദിപുരീശ്വരക്ഷേത്രം രണ്ടാം പ്രാകാരം കിഴക്കേ ചുമരിലെ ലിഖിതം. 26 വരി ഗ്രന്ഥലിപി.

വംശാവലിയിൽ സൂര്യവംശത്തിലെ രഘു ദശരഥൻ രാമൻ കുശൻ കുശന്റെ ഭാര്യ കുമുദ്വതി മുതലായവരെ പറയുന്നു. മധുരാന്തകപൊട്ടാപ്പിച്ചോളന്റെ പിൻഗാമിയും തിലുങ്കവിദ്യന്റെ(തിലുങ്കബീജ) മുൻഗാമിയുമായി ബെട്ടയെ പറയുന്നു. ബെട്ട അഗ്നിപോലെ ഉജ്വലിക്കുന്ന പ്രഭാവമുള്ളവനും ഇന്ദ്രനെപ്പോലും പരാജയപ്പെടുത്തുന്നവനുമാണ്. വജ്രഖണ്ഡത്തെ സ്ഫോടം വരുത്തുന്നതിൽ പാടവമുള്ളവനാണ്. ശകം 1129 എഡി 1207-08, ആദിപുരിദേവന് തമ്മുസിദ്ധി ക്ഷേത്രത്തിനുള്ള ഗ്രാമങ്ങളിലെ രാജഭോഗമായ നികുതി മുഴുവനും വിട്ടുകൊടുത്തതാണ് രേഖ. തിരുവൊറ്റിയൂരാണ് ആദിപുരി.

2 അരുളാലപ്പെരുമാൾ ലിഖിതം ശകം 1127

ഗ്രന്ഥലിപി സംസ്കൃതം. ഗന്ധഗോപാല, ശ്രീദേവി ദമ്പതിമാരുടെ മകനായ തമ്മുസിദ്ദി നെല്ലൂരില് അഭിഷിക്തനായശേഷം പന്തരാഷ്ട്രത്തിന്റെ തലസ്ഥാനമായ മുത്തിയാംപക്കം ഗ്രാമം ഹസ്തിശൈലേശ്വരന് ദാനം ചെയ്തു. ഹസ്തിശൈലം ആനമല അരുളാലപ്പെരുമാൾ നില്ക്കുന്ന മലയാണ്. ബെട്ട എന്നല്ല വെട്ട എന്നാണ് ലിഖിതം മുഴുവനും സംബോധന ചെയ്തുകാണുന്നത്.

# ഹർഷന്റെ മധുബൻ പ്ലേറ്റ്

ബനാറസ് ഡിവിഷനിലെ ആസാംഗർ ജില്ല സാഗ്രി തഹസീൽ നാഥുപൂർ പൻർഗാന മധുബൻ ഗാരാമത്തിലാമ് കിട്ടിയത്. ഒറ്റ താമ്രപത്രം. സംസ്കൃതഭാഷ. വടക്കുപടിഞ്ഞ്ാറേ ലിപി. ഇതിന്നു 10 വർഷം കഴിഞ്ഞ് ശശാങ്കന്റെ വടക്കുകിഴക്കൻ പ്രദേശത്തും ഇതേ ലിപിയാണ്. 7ആം നൂറ്റാണ്ടിന്റെ ആദ്യം വടക്കേ ഇന്ത്യ മുഴുവനും അദ്ദേഹം ഭരിച്ചിരുന്നു.ശ്രാവസ്തിഭുക്തിയിലെ കുണ്ഡധാനിവിഷയത്തിലെ സോമകുണ്ഡകഗ്രാമം ആദ്യം ഒരു ബ്രാഹ്മണന്റേതായിരുന്നു. അത് വേറെ 2 ബ്രാഹ്മണർക്ക് കൊടുത്തു. കപിത്ഥികത്തിലെ വിജയശിബിരത്തിൽനിന്നാണ് ശാസനം 25ആം ഭരണവർഷം മാർഗ്ഗശീർഷത്തിലെ കൃഷ്ണപക്ഷഷഷ്ഠി . ഹർഷന്റെ വംശാവലി തരുന്നു. കപിത്ഥകത്തെ ഹുയാങ്സാങ് കീപിത്ത എന്നാണ് പറയുന്നത്. സങ്കാശ്യ അഥവാ സങ്കിശ കാളീനദിക്കരയിൽ കാനൂജിന് 40 മൈൽ വടക്കുപടിഞ്ഞാറാണ്. ഔഡിലെ ഗോണ്ടജില്ലയിലെ സാകേത് മാഹേത് ആണ് ശ്രാവസ്തിഭുക്തി.

പൂർവ്വരാജചരിതോ ദേവ്യാം അമലയശോമാത്യാം ശ്രീ യശോമത്യാം ഉത്പന്ന പരമസൌഗത സുഗത ഇവ പരഹിതൈകരത പരമഭട്ടാരകമഹാരാജാധിരാജ രാജ്യവർദ്ധന

രാജാനോ യുധി ദുഷ്ടവാജിന ഇവ ശ്രീദേവഗു
പ്താദയ കൃത്വാ യേന കശാപ്രഹാരവിമുഖാ
സർവ്വേ സമം സമൃതാ ഉത്ഖായ ദ്വിഷടോ
വിജിത്യ വസുധാം കൃത്വാ പ്രജാനാം പ്രാണാ
ൻ ഉജ്ജിതവാൻ അരാരിഭാവനേ സതി അനു
രോധേന യ തസ്യാനുജ തത്പാദാനുധ്യാത
പരമമഹേശ്വരോ മഹേശ്വരി ഇവ സർവ്വാ
സത്വാനുകമ്പീ പരമഭട്ടാരകമഹാരാജാധിരാജ
ശ്രീ ഹര്ഷ ശ്രാവസ്തിഭുക്തൌ കുണ്ഡധാനീ
വിഷയികസോമകുണ്ഡകഗ്രാമേ സമുപഗതം
മഹാസാമന്തമഹാരാജദൌസ്സാദസാധനികപ്രമാ
താരരാജസ്ഥാനീയകുമാരാമാത്യാപരികവിഷയ
പതിഭടചടസേവകാദീൻപ്രതിവാസിജനപദസ്ച്ച
സമാജ്ഞാപയതി അസ്തു വാ സംവിദിതം
അയം സോമകുണ്ടകഗ്രാമോ വ്രാഹ്മണ
വാമരഥ്യേന കൂടശാസനേന ഭുക്തതാ ഇതി
വിചാര്യ യതസ്തഛാസനാ ഭംകതിവ
തസ്മാദ് ആക്ഷിപ്യ ച സ്വാമിമാപര്യന്താ
സോദ്രംഗ സര്വ്വരാജകുലാഭാവ്യപ്രത്യായ
സമേത സർവ്വപരിഹൃതപരിഹാരോ
വിഷയാദ് ഉദ്ധൃതപിണ്ഡ പുത്രപൌത്രാനുഗ
ചന്ദ്രാർക്കക്ഷിതിസ്ഥിതികാലിനോ ഭൂമിഛിദ്ര
ന്യായേന മയാ പിതു പരമഭട്ടാരകമഹാരാജാ
ധിരാജ ശ്രീപ്രഭാകരവർദ്ധനദേവസ്യ മാതു
പരമഭട്ടാരികാ മഹാദേവി രാജ്ഞ്നീശ്രീയശോ
മതിദേവ്യാ ജ്യേഷ്ഠഭ്രാതൃപരമഭട്ടാരക
മഹാരാജാധിരാജാ ശ്രീരാജവര്ദ്ധനദേവപാ

ദാനാം ച പുണ്യയശോഭിവർദ്ധയേ സാവ
ർണ്ണിസഗോത്രഛരന്ദോഗസവരഹ്മചാരീഭട്ടവാര
സ്വാമി വിഷ്ണുവൃദ്ധസഗോത്ര വഹ്വീചസ
വ്രഹ്മചാരീ ഭട്ട ശിവദേവസ്വാമിഭ്യാം
പരിഗ്രഹധർമ്മൻ അഗ്രഹാരത്വേന
പ്രതിപാദിത വിദിത്വാ ഭവദ്ഭി സമനുമന്തവ്യ
പ്രതിവാസിജനപദൈരപി ആജ്ഞാശ്രവണ
വിധേയൈർ ഭൂത്വാ യഥാസമുചിതതുല്യമേവ
ഭാഗഭോഗകരഹിരണ്യാദിപ്രത്യയ അനയോ
രേവോപനേയ സേവോപസ്ഥാനം ച
കരണീയം ഇത്യാപി ച. അസ്മാത് കുലക്രമം
ഉദാരം ഉദാപരഭിര് അനൈശ്ച ദാനം ഇദം
അഭ്യനുമോദനീയം.
ലക്ഷ്മ്യാസ്തടിത്സലിലവുദ്വുദചഞ്ചലായാ
ദാനം ഫലം പ്രയശപരിപാലനം ച.
കർമ്മണാ മന സാ വാചാ കർത്തവ്യം
പ്രാണിനേ ഹിതം. ഹർഷേനൈത
സമാഖ്യാതം ധർമ്മാർജ്ജനം അനുത്തമം.
ദൂതകോത്ര മഹാപ്രമാതാര മഹാസാമ്നത
ശ്രീ സ്കന്ധഗുപ്താ.
മഹാക്ഷപടലാധികാരമാധിക്രീംസാമന്തമഹാരാ
ജേശ്വരഗുപ്തസമാദേശാച്ചോത്കീര്ണ്ണം
ഗർജ്ജരേണ സംവത് 20 5 മാർഗ്ഗശീർഷവദി
6

ഇവിടെ രാജവർദ്ധനൻ സുഗതനെ ആരാധി
ക്കുന്നു. അദ്ദേഹത്തിനു മുമ്പുള്ളവരെല്ലാം

വൈദികമായ സൂര്യാരാധനക്കാരാണ്. ഹർഷ ൻ മഹേശ്വരഭക്തനാണ് (ശിവ). അഗ്രഹാര മായിട്ടാണ് ദാനം. വടസ്വാമി സാവർണ്ണിഗോ ത്രം ഛരാന്ദേഗ്യശാഖ, ശിവദേവ സ്വാമി വിഷ്ണുവൃദ്ധഗോത്രം ബഹ്രീച്ചശാഖ. രണ്ടു പേരും വൈദികബ്രാഹ്മണപാരമ്പര്യമാണ്.

സ്കന്ധഗുപ്ത ദൂതകനും മഹാക്ഷപടലാധികാ രി ഈശ്വരഗുപ്തനും ലിഖിതം കൊത്തിയത് ഗർജ്ജരനുമാണ്.

# രാജരാജ 3 , നരസിംഹ 2, കോപ്പെരും ചിങ്ക കാലത്തെ തിരുവേണ്ടിപ്പുരം ലിഖിതം

ദേവനായകപ്പെരുമാൾ ക്ഷേത്രം പടിഞ്ഞ്ർാറേ ചുമരിലുള്ളത്. തെക്കേ ആർക്കോട്ട് കൂടലൂരി ൽനിന്ന് നാലര മൈൽ വടക്കുപടിഞ്ഞാറാണ് ഈ ഗ്രാമം. 9 വരി തമിഴിലാണ്. കേട്ടു, നമക്കും മുതലായി മലയാളത്തോട് സാമ്യമുള്ള വാക്കുകൾ  അക്കാലത്ത് മലയാളം ഉണ്ടായി രുന്നതിന്റെ തെളിവാണ്. ത്രിഭുവനചക്രവ ർത്തി രാജാധിരാജദേവന്റെ 16ആം ഭരണവ ർഷമാണ്. ഹോയ്സല വീരനരസിംഹദേവന്റെ ദണ്ഡനായകന്മാരായ അപ്പന , സമുദ്രഗോപയ്യ ഇവരാണ് ഇത് എഴുതാനുള്ള പ്രേരണ കൊടുത്തത്. ഇത് ദാനരേഖയല്ല. വീരനരസിം ഹദേവൻ കോപ്പെരുംചിങ്കൻ ചേന്ദമംഗലത്ത്

വെച്ച് ചോളരാജാവിനെ പിടിച്ചതായി കേട്ടു. അദ്ദേഹം ദ്വാരാസമുദ്രത്തിൽനിന്ന് പുറപ്പെട്ട് മഹരരാജ്യം ജയിച്ചു. (മകര) പാച്ചൂരിൽ വെച്ച് അപ്പന, ഗോപസമുദ്ര എന്നിവരോട് മുന്നേറ്റം തുടരാൻ ആജ്ഞാപിച്ചു. അവർ ചേന്ദമംഗലത്തുവന്ന് ചോളരാജാവിനെ വിട്ട യക്കാൻ കോപ്പെരുംചിങ്കനെ വിട്ടയപ്പിച്ചു. അപ്രകാരം ചോളരാജ്യം പുനസ്ഥാപിച്ചവ നെന്ന ബിരുദം നേടി. മകരരാജ്യം പിടിച്ചതും ചോളരാജ്യം പുനസ്ഥാപിച്ചതും നരസിംഹ 2 ആണ്. അദ്ദേഹത്തിന്റ ലിഖിതങ്ങൾ എഡി 1222 മുതൽ 1234 വരെ കിട്ടിയിട്ടുണ്ട്. ചോളരാജാവ് രാജരാജ 3 (എഡി 1216ൽ) രാജാവായി 16ആം വർഷം എഡി 1231-32ലാണ്. അദ്ദേഹമാണ് കോപ്പെരുംചിങ്കൻ ചേന്ദമംഗലത്ത് തടവുകാരനാക്കി വിട്ടയച്ച ചോളൻ. അതിനുശേഷം രാജരാജ 3 ചോളരാജ്യഭരണം തുടർന്നു. അദ്ദേഹത്തിന്റെ അവസാനത്തെ ലിഖിതം പൊയ്കൈയിൽ എഡി 1243-44ലാണ്.

ദോരസമുദ്രം ഇപ്പോഴത്തെ ഹാലേബീഡു ആണ്. (ബേലൂർ താലൂക്ക്, പോച്ചൂർ, അത് (ഹസ്സൻജില്ല).തൃശ്ശിനാപ്പള്ളി താലൂക്കിലാണ് ശ്രീരംഗദ്വീപിന് എതിർഭാഗത്ത്, കൊള്ളടം നദിക്ക് 2 മൈൽ വടക്ക്, കണ്ണനൂരിൽ നിന്ന് ഒമ്പതര മൈൽ തെക്കുപടിഞ്ഞാറ് (നരസിം

ഹനു ശേഷം ഭരിച്ച സോമേശ്വരന്റെ തലസ്ഥാനം) ആണ്. നരസിംഹ 2 തന്റെ രാജ്യം വിട്ട് ഗജൽഹട്ടി ചുരം കടന്ന് എത്തിയ മകര രാജ്യം സേലത്തോ കൊയമ്പത്തൂരിലോ ആവണം. അപ്പയനും സമുദ്രഗോപയ്യനും ആദ്യം എല്ലേരി, കള്ളിയൂർമൂലൈ തൊളുതഗൈയ്യൂർ ഇവ നശിപ്പിച്ചു. പിന്നെ പൊന്നമ്പലം ദേവനെ തൊഴുത് തൊണ്ടൈമാനല്ലൂരിനെ നശിപ്പിച്ചു. തിരുപ്പാടിരിപ്പുലിയൂരിൽ ക്യാമ്പു ചെയ്തു. പിന്നെ തിരുവടികൈ നശിപ്പിച്ചു. വടക്ക് വാരണവാസി നദിക്കും പടിഞ്ഞാറ് ചേന്ദമംഗലത്തിനും കിഴക്ക് കടലിനും ഇടയിലുള്ള ഭാഗം കടന്നു. അവർ തെക്കേ ആർക്കോട്ട് ജില്ല തെക്കുനിന്ന് വടക്കോട്ട് മുറിച്ചു കടന്നതായി ഇത് തോന്നിക്കും. എല്ലേരിയും കള്ളിയൂർമൂലയും (ഇപ്പോൾ കലിയമലൈ) ചിദംബരം താലൂക്കിന്റെ തെക്കേ ഭാഗത്താണ്. പൊന്നംബലം ചിദംബരം തന്നെയാണ്. തൊണ്ടൈമാനല്ലൂർ കടലൂർ താലൂക്കിലാണ്. തിരുപ്പാതിരിപ്പുലിയൂർ തിരുപാപുലിയൂർ, കുടല്ലൂരിന് വടക്കാമ്. പന്റുരുത്തിക്ക് അടുത്താണ് തിരുവടികൈ (തിരുവടി). തിരുവേക്കര വിളുപ്പുറം താലൂക്കിലാണ്. എന്തിനാണ് തിരുവേണ്ടുപുരം ക്ഷേത്രം ലിഖിതം എഴുതാൻ അപ്പനും സമുദ്രഗോപയ്യനും തെരഞ്ഞെടുത്തത്. ഇവിടെ വെച്ചാവണം ചോളനെ തന്റെ രാജ്യത്തേക്ക് തിരിച്ചയച്ച് യാത്രയാക്കിയത്.

ഹോയ്സല രാജാക്കന്മാരിൽ നരസിംഹ 2 യാണ് ആദ്യമായി തിരുച്ചിറപ്പള്ളി താലൂക്കിലെ ഒരു ഭാഗം പിടിച്ചത്. എഡി 1222ൽ അദ്ദേഹം ശ്രീരംഗത്തേക്ക് മാർച്ച് ചെയ്യുകയാണ്. എഡി 1224ൽ അദ്ദേഹം മകരരാജ്യം നശിപ്പിക്കയും ചോളരാജ്യം പുനസ്ഥാപിക്കയും ചെയ്തുകഴിഞ്ഞു പുതുക്കോട്ട ശ്രീഗോകർണ്ണേശ്വരക്ഷേത്രലിഖിതം (രാജരാജദേവന്റെ 10ആം വർഷം എഡി 1225-26) പോസലരാജാ വീരനരസിംഹദേവ പുത്രൻ സോമേശ്വരദേവന്റെ പത്നിയുടെ ദാസി സോമലാദേവി ഭൂമി ദാനം ചെയ്തതാ ണ്. എഡി 1233 ലെ ശ്രീരംഗനാഥക്ഷേത്രലിഖിതം പ്രതാപചക്രവർത്തി പോസല വീരനര സിംഹദേവന്റെ മഹാപ്രധാന ഭുജബലഭീമകേശവ ദണ്ഡനായകന്റെ ബന്ധുവായ സ്ത്രീ കൊടുത്ത ദാനമാണ്.

നരസിംഹ 2ന്റെ ശത്രുക്കളായി ലിഖിതങ്ങളിൽ കാണുന്നത് കാടവരാജാവും പാണ്ഡ്യരാജാവുമാണ്. പാണ്ഡ്യരാജ്യം നശിപ്പിച്ചത് അദ്ദേഹത്തിന്റെ കൃത്യമായി 3 ലിഖിതംകാണിക്കുന്നുണ്ട്. കോപ്പെരുംചിങ്കൻ കാടവപല്ലവനൃപനാണ്. അക്കാലത്തെ പാണ്ഡ്യരാജാവ് മാരവർമ്മസുന്ദരപാണ്ഡ്യ 1 ആണ്. എഡി 1216ലാണ് അദ്ദേഹത്തിന്റെ സിംഹാസനാരോഹണം.

കോപ്പെരുംചിങ്കന്റെ കൂടെ സോലക്കോൻ, കൊല്ലിസോലക്കോൻ ഇവരുണ്ട്. രാജരാജ 3ന്റെ സൈന്യത്തിലെ വീരഗംഗനാടാൾവാനും ചിനാത്തരയനും കോപ്പെരുംചിങ്കന്റെ പക്ഷം ചേർന്നു യുദ്ധത്തിൽ വധിക്കപ്പെട്ടു. ഈളത്തിലെ രാജാവ് പരാക്രമബാഹുവും 4 രാജാക്കന്മാരും വധിക്കപ്പെട്ടു എന്ന് പറയുന്നുണ്ട്. എന്നാൽ പരാക്രമബാഹു 1 എഡി 1197ൽ മരിച്ചു, പരാക്രമബാഹു 2 എഡി 1275ൽ ആണ് മരിക്കുന്നത്. അവരിരുവരും ഈ യുദ്ധത്തിൽ മരിച്ചവരല്ല.

ആദ്യമായി കോപ്പെരുംചിങ്കനാമം കാണുന്നത് വൃദ്ധാചലം വൃദ്ധഗിരീശ്വരക്ഷേത്രത്തിലാണ് . അതിലുള്ളത്:-സ്വസ്തിശ്രീത്രിഭുവനചക്രവർത്തികൾ ശ്രീരാജരാജദേവർക്കു യാണ്ടു 14ആവതു ഉടൈയാർ തിരുമുതുകുന്റം ഉടൈയ നായനാർക്കു പല്ലവൻ കോപ്പെരുഞ്ചിംഗൻ അകമ്പടിമുതലികളിൽ എതിരിഗനായൻ പൊട്ടാപ്പിച്ചോളൻ ഇന്നായനാർക്കു വൈത്ത തിരുനന്ദാവിളക്ക് ഒന്റുക്ക്.....

ഇവിടെ എഡി 1243-44ൽ പല്ലവൻ കോപ്പെരും ചിങ്കന്റെ അകമ്പടിമുതലി (പ്രധാനഅംഗരക്ഷകൻ) എതിരിഗനായകൻ പൊട്ടാപ്പിചോളനാണ്. അരുളാളപ്പെരുമാൾ കോവിൽ ലിഖിതത്തിൽ കോപ്പെരുംചിങ്കനാണ് സകലഭുവന ചക്രവർത്തി. ശകം 1182 അദ്ദേഹത്തിന്റെ

18ആം ഭരണവർഷവുമാണ് . അരുളാല പ്പെരുമാൾ ക്ഷേത്രം കാഞ്ചീപുരം ശകം 1182 തിരുവെണ്ണെനല്ലൂർ വൈകുണ്ഠപ്പെരുമാൾ ക്ഷേത്രം കോപ്പെരുംചിങ്കന്റെ 7ആം ഭരണവ ർഷം തിരുവിടൈമരുതൂർ മഹാലിംഗസ്വാമി ക്ഷേത്രം 18ആം ഭരണവർഷം തിരുക്കളുംകു ന്റം വേദഗിരീശ്വരക്ഷേത്രം 31ആം വർഷം .

ഈ നാലും വെച്ച് എഡി 1260, എഡി 1249, 1274, 1243 ഇവ കീൽഹോൺ നിശ്ചയിച്ചു. എഡി 1243 ൽ ഫെ്രുവരി 11 നും ജൂലൈ 30നും ഇടയിലാണ് കിരീടധാരണം. 1278-79 വരെ ഭരണം നീണ്ടിട്ടുണ്ട്. 36ആം വർഷത്തി ലെ 2 ലിഖിതം ചിദംബരത്താണ്. 10 ലിഖിത ങ്ങളെ ഇപ്രകാരം അടുക്കാം.

1.വൃദ്ധാചലം 5ആം വർഷം

2 തിരുവെണ്ണെനല്ലൂര് 7ആം വർഷം

3 വൃദ്ധാചലം 8ആം വർഷം

4 വല്ലം 14ആം വർഷം

5 ചിദംബരം 16ആം വർഷം

6 ചിദംബരം 16ആം വർഷം

7 തിരുവിടൈമമരുതൂർ 18ആം വർഷം

8 കാഞ്ചീവരം 18ആം വർഷം

9 തിരുക്കോവലൂർ 26ആം വർഷം

10 ചിദംബരം 26ആം വർഷം

ഈ പത്തിലും സകലഭുവനചക്രവർത്തികൾ ശ്രീകോപ്പെരുംചിങ്കനെന്നാണ്. ബാക്കിയുള്ള വ,

11 3ആം വർഷം തിരുക്കഴുംകുന്റത്ത് സകല ഭുവനചക്രവർത്തികൾ അവനി ആളപ്പിറന്താൻ കോപ്പെരുംചിങ്കദേവനെന്നാണ്. 11-16 വരെ ചിദംബരം ലിഖിതങ്ങളിലും ഇപ്രകാരമാണ്.5, 8 വർഷങ്ങളിലും 34, 35 വർഷങ്ങളിലും ചിദംബരം ലിഖിതങ്ങളും ഇതേ നാമം കാണിക്കുന്നു. എന്നാൽ 20, 22 വർഷങ്ങളിലെ തിരുവെട്ടൂർ ലിഖിതങ്ങൾ കോപ്പെരുംചിങ്കദേവ എന്ന് മാത്രമേ ഉള്ളൂ.

12 ചിദംബരം 3ആം വർഷം

13 ചിദംബരം 3ആം വർഷം

14 ചിദംബരം 3ആം വർഷം

15 ചിദംബരം 5ആം വർഷം

16 ചിദംബരം 5ആം വർഷം

17 ചിദംബരം 5ആം വർഷം

18 ചിദംബരം 8ആം വർഷം

19 ചിദംബരം 34ആം വർഷം

20 ചിദംബരം 36ആം വർഷം

21 തിരുവെട്ടൂർ 20ആം വർഷം

22 തിരുവെട്ടൂർ 22ആം വർഷം

വള്ളം (14ആം വർഷം) ലിഖിതം മകനായ പിള്ളൈയാർ നീലഗംഗരായരെ പരാമർശി

ക്കുന്നു. 22ആം വർഷത്തിലെ അരുളാളപ്പെ രുമാൾ ക്ഷേത്രലിഖിതം ആമൂരിലെ ഭൂപാല നോത്ഭവ നീലഗംഗ , പൂന്തോട്ടം ദാനം ചെയ്തതാണ്. ത്രിഭുവനചക്രവർത്തികൾ വിജയഗന്ധഗോപാലദേവനെന്നാണ് ഇവിടെ കോപ്പെരുംചിങ്കനെ പറയുന്നത്. ഭൂപാലനോ ത്ഭവനെന്നത് അവനിആളപ്പിറന്ത എന്നതി ന്റെ സംസ്കൃതമാണ്. കോപ്പെരുംചിങ്കദേവ ന്റെ ചിദംബരം ലിഖിതങ്ങളിലെല്ലാം തിരു വേണ്ടിപ്പുരം ലിഖിതത്തിലെ ചോളക്കോൻ ഉണ്ട്.പെരുമാൾപ്പിള്ളൈ ചോളക്കോനാർ എ ന്നാണ് ചിദംബരം ലിഖിതങ്ങളിൽ. മറ്റൊ ന്നിൽ അരശൂരിലെ പ്രഭു ചെങ്കണിവായാർ അഥവാ പിള്ളൈ ചോളക്കോനാർ ആളിയാ ർ എന്നും. ചിദംബരം 16ആം വർഷലിഖി തം ചോളക്കോൻ ഓലൈ എന്നാണ് ആരം ഭം. അവസാനം ചോളക്കോവിന്റെ എഴു ത്ത് എന്നും. എഡി 1258-59 വരെ അദ്ദേ ഹം കോപ്പെരുംചിങ്കന്റെ പ്രതിനിധിയായി പ്രവർത്തിച്ചിരുന്നു. സോളക്കോന്റെ അനുജ ന്റെ നാമം തിരുവേണ്ടിപ്പുരത്തെ ചെറിയ ലിഖിതം തരുന്നു. സ്വസ്തിശ്രീ അവനിആള പ്പിറന്താൻ കോപ്പെരുംചിങ്കദേവർ തിരുമേ നിക്ക് നന്റാക സെങ്കണിവായൻ സോളക്കോ ൻ തമ്പി പെരുമാൾ വേണാടുടൈയാൻ ചെയ്വിത്ത തിരുക്കോപുരം. . ഇത് കേര ളീയർക്ക് വളരെ ഉപകാരപ്രദമായ ഒരു

ലിഖിതമാണ്. സെങ്കണിവായൻ ചോള ക്കോന്റെ അനുജനാണ് പെരുമാൾ വേണാട്ടു ടയാൻ. തിരുമേനിക്ക് എന്ന് പൂർണ്ണമായും മലയാളപദവുമാണ്. തിരുവേണ്ടിപുരത്തെ ക്ഷേത്രഗോപുരം വേണാട്ട് രാജാവാണ് പണിയിച്ചത്. ചിദംബരത്ത് തന്റെ ജ്യേഷ്ഠ നു പകരം പിന്നീട് പ്രതിനിധിയായി പ്രവ ർത്തിച്ചത് വേണാട്ടുടയാനാണ്. കോപ്പെരും ചിങ്കന്റെ 34, 36 ഭരണവർഷത്തെ ചിദംബ രം ലിഖിതങ്ങളിൽ ദാനഭാഗം ആരംഭിക്കു ന്നത് വേണാടുടൈയാൻ ഓലൈ എന്നും അവസാനിക്കുന്നത് വേണാടുടൈയാൻ എഴുത്ത് എന്നുമാണ്. മഹാരാജസിംഹൻ

ഗോദാവരിജില്ലയിലെ ദ്രാക്ഷാരാമത്തിലും കോപ്പെരുംചിങ്കന്റെ ലിഖിതം ഉണ്ട്. ശകം 1184ലേതാണ്. ഭീമനാഥക്ഷേത്രത്തിലേക്ക് ത്രിഭുവനചക്രവർത്തികൾ അവനിഅവ നോത്ഭവ അഥവാ അവനിഅവനസംഭവ മഹാരാജസിംഹ കൊടുത്ത സമ്മാനമാണ്. കനകസഭാധിനാഥന്റെ ഭക്തനായും കാടകവം ശഭൂഷണമായും അതിൽ അദ്ദേഹത്തെ പറ യുന്നു. കർണ്ണാട, ചോളരാജ്യങ്ങളെ തോ ൽപ്പിച്ച് അദ്ദേഹം പാണ്ഡ്യരാജ്യം പുനസ്ഥാ പിച്ചു. പാണ്ഡ്യരാജാവ് ത്രിഭുവനചക്രവ ർത്തികൾ ജടാവർമ്മസുന്ദരപാണ്ഡ്യന്റെ ലിഖിതം (തിരുപ്പന്തുരുത്തി) താൻ

ചേന്ദമംഗലം പ്രതിരോധിച്ച് പല്ലവനെ ഭയ പ്പെടുത്തി നിരവധി യുദ്ധം ചെയ്തു എന്നാ ണ്. പറയുന്നത്. കോപ്പെരുംചിങ്കന്റെ തല സ്ഥാനം ചേന്ദമംഗലമായിരുന്നു.

വാരണവാസിനദിക്ക് തെക്കാണ് ചേന്ദമംഗ ലം എന്ന് പറയന്നു. വാരണവാസിനദിക്ക് തെക്കുള്ള എല്ലാ തുറമുഖവും ജലസ്രോത സ്സും അവർ അടപ്പിച്ചു. ചേന്ദമംഗലത്തിനു കിഴക്കുള്ള എല്ലാ നാടും നശിപ്പിച്ച് സ്ത്രീ കളെ അപമാനിച്ചു.അങ്ങനെയാണ് ചേന്ദമം ഗലം ഉപരോധിച്ചത്.

കൊല്ലിച്ചോളക്കോനെന്നും, ചോളക്കോനെ പറയുന്നു. സോളക്കോൻ ഇരുന്ത തൊളുതട ൈഗെയൂരും, അപ്പന്നനും ഗോപസമുദ്രനും നശിപ്പിച്ചതായി പറയുന്നുണ്ട്. കൊല്ലികാവ ലൻ അഥവാ കൊല്ലിച്ചോല കാക്കുന്നത് കേരളമാണ്. കൊല്ലിച്ചോലക്കോനാണ് ചോള ക്കോനായി ലിഖിതത്തിൽ പറയുന്നത്. അദ്ദേഹത്തിന്റെ അനുജനാണ് വേണാട്ട് പെരുമാൾ. കൊല്ലികാവലനായ ചോളക്കോ നും രാജരാജ 3 ഉം തമ്മിലുള്ള അവകാശ ത്തർക്കമാണ് കൊപ്പെരുംചിങ്കൻ രാജരാജ 3 നെ ചേന്ദമംഗലത്ത് തടവിലാക്കാനുണ്ടായ കാരണം. അതിൽ ഹോയ്സല നരസിംഹൻ എർപ്പെട്ട് രാജരാജനെ വീണ്ടും അവരോധി ച്ചു. ജടാവർമ്മസുന്ദരപാണ്ഡ്യനും കോപ്പെ

രുംചിങ്കനെ എതിർത്തു. പാണ്ഡ്യരാജ്യം പുനസ്ഥാപിച്ചതായി സ്വയം പറയുന്നു. ഈ രണ്ടുപേരും കാടവപല്ലവകേരളവംശജനായ കോപ്പെരുംചിങ്കനെയാണ് ശത്രുവായി കണ്ട ത്.

## ചോളലിഖിതങ്ങളും കാലവും

കീൽഹോൺ ഹുൾട്സിന്റെ 23 എണ്ണം ഇവിടെ തരുന്നു. നേരത്തേ 5 ചോളരാജാക്കന്മാരുടെ (രാജരാജ 1, രാജേന്ദ്ര1, കുലോ. ത്തുംഗചോള 1, വിക്രമചോള, കുലോത്തുംഗചോള 3) തന്നിരുന്നു. രാജരാജ 3 എഡി 1216 ജൂൺ 23- ആഗസ്ത് 13 വരെയുള്ള കാലത്താണ് ഭരണം ആരംഭിച്ചത്. രാജേന്ദ്ര ചോള 3 1246 മാർച്ച് 21നും മേയ് 8നും ഇടയിലാണ് ഭരണാരംഭം

1 ബാഹൂർ മൂലേശ്വരക്ഷേത്രം രാജരാജ 1. സ്വസ്തിശ്രീ കാന്തളൂർ ചാലൈ കലമറുത്ത ഇരാജരാജകേസരിപന്മരുക്ക് യാണ്ടു 11ആവതു ....ഇവ്വാറ്റൈ മിഥുനഞായിറ്റു അപരപക്ഷത്തു ഞായിറ്റുക്കിളമൈ പെറ്റ കാത്തികൈനാന്റുപഗൽ എഡി 996 ജൂൺ 14 ഞായർ. കാർത്തികനക്ഷത്രം .

2 ഉദൈയാർകോവിൽ കരവന്തീശ്വരക്ഷേത്രം രാജേന്ദ്ര 1

ആണ്ട് 31ൽ കർക്കിടകഞായർ പൂർവ്വപക്ഷം ചതുർത്ഥി വെള്ളി പുനർവസു നക്ഷത്രം എഡി 1042 ജൂലൈ 23 ശ്രാവണ ചതുർത്ഥി കർക്കിടകം 28ആം തിയ്യതി.

3 ഉദൈയാർകുടി കരവന്തീശ്വരക്ഷേത്രം കുലോത്തുംഗ 1

ഭരണവർഷം 16 മീനം ഞായർ അപരപക്ഷം വ്യാഴം ദശമി ഉത്രാടം. എഡി 1086 മാർച്ച് 12.

4 തിരുമാനിക്കുളി വാമനേശ്വരക്ഷേത്രം വിക്രമചോള. ഭരണവർഷം 11 വിശാഖം, ബുധൻ അപരപക്ഷം ഏകാദശി ധനു. എഡി 1128 ഡിസംബർ 19.

5 ഉദയാർക്കുടി കരവന്തീശ്വരക്ഷേത്രം വിക്രമചോള. സിംഹം അപരപക്ഷം വർഷം 15 വ്യാഴം

6 തിരുമാനിക്കുടി വാമനേശ്വരക്ഷേത്രം കുലോത്തുംഗചോള 3

3ആം വർഷം അശ്വിനി തിങ്കൾ അപരപക്ഷം പഞ്ചമി സിംഹം മാസം. എഡി 1180 ആഗസ്ത് 12.

7 ഗിടങ്കിൽ ഭക്തപരാധീശ്വരക്ഷേത്രം കുലോത്തുംഗ 3. ഭരണവർഷം 3 അശ്വിനി ബുധൻ സിംഹം 27ആം തിയ്യതി. എഡി 1180 ആഗസ്ത് 23.

8 തിരുമാനിക്കുടി വാമനേശ്വക്ഷേത്രം കുലോത്തുംഗ 3 . ഭരണവർഷം 7 സിംഹഞായർ 26 ബുധൻ പൂര്വ്വപക്ഷം ചതുര്ദശി എഡി 1184 ആഗസ്ത് 22

9 തിരുനല്ലാർ ദർഭാരണ്യേശ്വരക്ഷേത്രം ഭരണവർഷം 17 കുംഭഞായർ പൂര്വ്വപക്ഷ തൃതീയ. ഉത്തരഭദ്രപാദം എഡി 1195 ഫെബ്രുവരി 13 തിങ്കൾ

10 തിരുവെണ്ണെനല്ലൂർ കൃപാപുരീശ്വര ക്ഷേത്രം കുലോത്തുംഗ 3 യുടെ ഈ ലിഖിതങ്ങളിലെല്ലാം മധുരൈ കൊണ്ടു പാണ്ഡ്യൻ മുടിത്തലയും കൊണ്ടരുളിയ എന്ന വിശേഷണം ഉണ്ട്. (ഇത് സുന്ദര ചോളന്റെ മകൻ ആദിത്യകരികാലന്റെ വിശേഷണമാണ്. ആദിത്യകരികാലവംശ മാണെന്ന് സൂചന) വർഷം 17 മിഥുന ഞായർ അപരപക്ഷം ത്രയോദശി വ്യാഴം രോഹിണി. എഡി 1195 ജൂൺ 8

11 കോവിൽവെണ്ണി ഇക്ഷുപുരീശ്വരക്ഷേ ത്രം കുലോത്തുംഗന്റെ 19ആം വർഷം കന്നിഞായർ പൂർവ്വപക്ഷം നവമി തിങ്കൾ .ഹസ്തം നക്ഷത്രം. എഡി 1196 സപ്തം ബർ 2.

12 തിരുമാനിക്കുലി വാമനപുരേശ്വരക്ഷേ ത്രം. 19ആം വർഷം (കുലോത്തുംഗ )ഹ സ്തം ബുധൻ ഋഷഭഞായർ പൂർവ്വപക്ഷം

ദ്വാദശി ഇടവം 6. എഡി 1197 ഏപ്രിൽ 30.

13 തിരുമാനിക്കുലി വാമനപുരേശ്വരം. കുലോത്തുംഗ. മേഷഞായിറു വൈശാഖം പൂർവ്വപക്ഷം ദശമി ബുധൻ മഘം നക്ഷത്രം എഡി 1199 ഏപ്രിൽ 7.

14 തിരുമനിക്കുലി വാമനപുരേശ്വരം. 21ഈം വർഷം ഋഷഭഞായർ പൂർവ്വപക്ഷം ത്രയോദശി ശനി അത്തം. എഡി 1199 ഏപ്രില് 10

15 രാജരാജ 3 തിരുമാലീശ്വരക്ഷേത്രം മാഗരൽ. 4ആം വർഷം ശതാഭിഷം, തിങ്കൾ മിഥുനത്തിലെ അപരപക്ഷം പഞ്ചമി. എഡി 1220 ജൂൺ 22.

16 തിരുമാലീശ്വരക്ഷേത്രം മാഗരൽ രാജരാജ 3 അശ്വിനി ബുധന് സിംഹം അപരപക്ഷം പഞ്ചമി. എഡി 1220 ആഗസ്ത് 19.

17 കോവിൽവെണ്ണി ഇക്ഷുപുരീശ്വര. രാജരാജ 3 യുടെ 7ആം വർഷം ഉത്രാടം വ്യാഴം, തുലാം പൂർവ്വപക്ഷം സപ്തമി. എഡി 1222 ഒക്ടോബർ 13.

18 കീൾ കാസാക്കുടി ആദിയപ്പൻ ക്ഷേത്രം. രാജരാജദേവ 3 ചൊവ്വ, ശ്രവിഷ്ഠം (അവിട്ടം) മേടം 28, വൈശാഖം അപരപക്ഷം അഷ്ടമി എഡി 1226 ഏപ്രിൽ 21.

19 രാജേന്ദ്രചോള 3 ഉദയാർക്കുടി കരവ ന്തീശ്വരക്ഷേത്രം. മൂന്നാം വർഷം മീനത്തി ലെ പൂർവ്വപക്ഷം പഞ്ചമി ശനി, രോഹി ണി. എഡി 1249 മാർച്ച് 20. ഭരണാരംഭം 1246 മാർച്ച് 20നും മേയ് 8നും ഇടയിലാ ണ്.

20 ശ്രീരംഗം രംഗനാഥക്ഷേത്രം. കണ്ണരികദേവന് പ്രതികൂലകാലദണ്ഡവും കലിബലത്തെ മകരാലയത്തിൽ (സമുദ്രം) മുക്കിയവനും സോമേശ്വരന്റെ കരങ്ങളാൽ കാലിൽ വീരാഭരണം ചാർത്തിയവനും ആയ രാജേന്ദ്രചോഴ 3 ന്റെ 7ആം ഭരണ വർഷം ബുധൻ മകരത്തിലെ അപരപക്ഷ അഷ്ടമി ചിത്രനക്ഷത്രം എഡി 1252 ഡി സംബർ 25 മകരസംക്രമം.

21 മണ്ണാർഗുഡി ബാലഗോപാലപ്പെരുമാൾ ക്ഷേത്രം. .രാജേന്ദ്രചോള 3 ന്റെ 21ആം വർഷം ബുധൻ കർക്കടകം അപരപക്ഷം ഏകാദശി രോഹിണി, എഡി 1266 ജൂൺ 30.

22 അണ്ണാമലനാഥക്ഷേത്രം മണ്ണാർഗുഡി. രാജരാജേന്ദ്ര 3യുടെ 22ആം ഭരണവർഷം ഋഷഭഞായർ പൂർവ്വപക്ഷം ചതുർദ്ദശി ഞായറാഴ്ച വിശാഖം നക്ഷത്രം എഡി 1267 മേയ് 8.

23 രംഗനാഥക്ഷേത്രം ശ്രീരംഗം. രാജേന്ദ്ര ചോള 3 ന്റെ 7ആം വർഷം വൃശ്ചികം

പൂർവ്വപക്ഷം ഞായർ പഞ്ചമി എഡി 1254 നവംബർ 6

# വിജയാദിത്യ (അമ്മ 2 )കളുച്ചുംപറ്റു ലിഖിതം.

5 പ്ലേറ്റ്. വൃത്താകൃതിയിലുള്ള സീൽ. നടുവിൽ ഇടത്തോട്ട് തിരിഞ്ഞ് വരാഹവും ശ്രീത്രിഭുവനാങ്കുശ എന്ന് എഴുത്തും. മുകളില് അങ്കുശവും സൂര്യചന്ദ്രന്മാരും. താഴെ അഷ്ടദളപത്മം.(താമര) തെക്കൻ ലിപി. ഭാഷ സംസ്കൃതം. പദ്യമാണ്. കിഴക്കൻ ചാലൂക്യ അമ്മ 2 എന്ന വിജയാദിത്യ 6ആമന്റെ ലിഖിതമാണ്. എഡി 945 ഡിസംബർ 5 വെള്ളിയാഴ്ച സിംഹാസനത്തിലേറി, 25 വർഷം അദ്ദേഹം ഭരിച്ചു. അത്തിലിനാണ്ടു വിഷയത്തിലെ കളുച്ചുംപറ്റു ഗ്രാമം വലഹാരിഗണത്തിലെ അദ്ദഗളിഗച്ഛം അർഹനന്ദിക്ക് (ജൈനഗുരു) സര്വ്വലോകാശ്രയജൈനഭവനത്തിലെ സൌജന്യഭോജനശാല അറ്റകുറ്റപ്പണി നടത്താനായി അദ്ദേഹം ദാനം ചെയ്തു. അർഹനന്ദിയുടെ ശിഷ്യയും പട്ടവർദ്ധികവെശജയുമായ ചാമേകാംബയാണ് ഇതിന് പ്രേരിപ്പിച്ചത്. ലിഖിതാവസാനം തെലുഗിൽ അർഹനന്ദി രേഖപ്പെടുത്തിയ വ്യക്തിക്ക് സമ്മാനം കൊടുത്തതായും പറയുന്നു.

ഗോദാവരിജില്ലയിലെ തനുക്കുതാലൂക്കിലെ അത്തിലിയാണ് അത്തിലിനാന്ദുവിഷയം. കളുച്ചുംപറ്റുഗ്രാമം അഥവാ പെദ്ദകളുച്ചുവ ബറ്റു ഇതേ പേരുള്ള 2 ഗ്രാമങ്ങൾ ചേർന്ന തായിരിക്കണം.അതിതലിനിന്ന് 3 മൈൽ തെക്കുപടിഞ്ഞാറ് കുൻശമുറ്റൂ എന്നാണ് ഇപ്പോളതിന് പേര്. കലുച്ചുംബറ്റുവിന് കിഴക്കേ അതിര് ആറുവില്ലി , തെക്ക് കൊറുക്കൂലാനു (കോറേക്കൊല്ലു), പടിഞ്ഞാറ് യിദിയൂരു (ഇടിയൂരു) ഇപ്പോൾ ഈഡൂരൂ . വടക്ക് യുല്ലിക്കൊടമന്റു (കോമേര). ചെല്ലൂർപ്ലേറ്റിലും ആത്തിലിദേശം പറഞ്ഞിട്ടുണ്ട്. ദേശേ ശാവ് ആത്തിലി ഇതി ക്ഷിതിതലവിദിതേ ...പ്രാദാത്.... കാടദണ്ഡാധിനാഥ . ഈ കാടനെന്ന ദണ്ഡാധിനാഥൻ പണ്ഡതബ്രാഹ്മണന് മന്ദതോറ്റു അഗ്രഹാരം , ആത്തിലിദേശത്തിലെ പൊണ്ടുവ ഗ്രാമം ഇവ കൊടുത്തതാണ് അതിലെ പരാമർശം.ആത്തിലിനിന്ന് 4 മൈൽ തെക്കുകിഴക്ക് , കുൻസമുറ്റുനിന്ന് 2 മൈല് കിഴക്ക് ആണ് മന്ദൂരു അഗ്രഹാരം.

പടിഞ്ഞാറന് ചാലൂക്യരേഖകളിൽനിന്ന് വ്യത്യസ്തമായി ഈ രേഖ വംശനാമം ചാലൂക്യ എന്ന് തരുന്നു. ചാലൂക്ഭീമനെ പറയുമ്പോഴും ഇപ്രകാരം ചാ ദീർഘമായി എഴുതിയിട്ടുണ്ട്. എന്നാൽ വരി 52ൽ ചലൂക്യ എന്നേ ഉള്ളു. 7ആം വരി കുബ്ജവിഷ്ണുവാണ് വംശസ്ഥാ

പകനെന്ന് പറയുന്നു. ഗുണകബിരുദം വിജ യാദിത്യ 3 ന് കൊടുത്തിട്ടുണ്ട്. സാക്ഷാത് അംഗാരകനെന്ന് അദ്ദേഹത്തെ വിളിക്കുന്നു. ഗുണകൻ ഗുണിക്കുന്നവനാമ്, അങ്കം ഒരു ഗണിതവുമാണ്. (അങ്കഗണിതം). ഗുണകേനല്ലാട എന്നാണ് ശരിയായ ബിരുദം. സദ്ഗുണങ്ങളാ ൽ സുന്ദരൻ. (ചാലൂക്യഭീമന്റെ കൊലവെണ്ണു പ്ലേറ്റ്) ദ്രാവിഡഭാഷയിൽ അങ്കക്കാരൻ യോ ദ്ധാവുമാണ്. 44 വർഷം വിജയാദിത്യൻ ഭരി ച്ചു. 48 വർഷമെന്നും ചില ലിഖിതങ്ങൾ പറ യുന്നു. വീരചോഡദേവന്റെ പിത്താപുരം പ്ലേ റ്റ് മാത്രം (1092-93) 40 വർഷമാണ് വിജയാദി ത്യന്റെ ഭരണം പറയുന്നത്. ഇതിൽ വിക്രമാ ദിത്യ 2 ഭരിച്ചത് 9 മാസമാണ്.

യുദ്ധമല്ല 2 തൈലപന്റെ അഗ്രജന്മജനെന്ന് (മൂത്ത മകൻ) എന്ന് പറയുന്നുണ്ട്. ചാലൂക്യ ഭീമ അഥവാ രാജഭീമ (എഡി 834 -945) രാജ മയ്യ, ധലഗ, താതഭിക്കി, ബിജ്ജ, അയ്യപ, ഗോ വിന്ദ ചോളരാജാവായ ലോകഭിക്കി, യുദ്ധമല്ല ഇവരെ പരാജയപ്പെടുത്തി. ചാലൂക്യഭീമന്റെ മുൻഗാമി കിഴക്കൻ ചാലൂക്യരാജാവാണ് യുദ്ധമല്ല 2. ഗോവിന്ദ 4 രാഷ്ട്രകൂടരാജാവ് (എഡി 918-934). അയ്യപ്പ നോലംബഅയ്യപ്പദേ വ (ഗംഗാരാജാവ് എരേയപ്പ വീരമഹേന്ദ്രനെ തിരെ സഹായിച്ച രാജാവ്) അങ്ങനെയെങ്കിൽ ചാലൂക്യഭീമന്റെ മറ്റൊരു പേരാണ് വീരമാ

ഹേന്ദ്ര. (ഗന്ധമാഹേന്ദ്ര). ബിജ്ജ ദന്തിവർമ്മ വനവാസിയിലെ രാജാവ്. ഗംഗ ബുധുഗ 2 (എഡി 940-953) അദ്ദേഹത്തിന്റെ ശത്രുവായി രുന്നു. രാജമയ്യ രാജവർമ്മനാമ്. ധലഗനും താതഭിക്കിയും ചാലൂക്യഭീമന്റെ കോലവെണ്ണു പ്ലേറ്റിലുമുണ്ട്. (ധാലഡി, താതബിക്ക്യന) ഇവ രും ലോകഭിക്കിയും ആരാണെന്ന് മനസ്സിലാ ക്കാനായില്ല. ചാലൂക്യഭീമന് ഗുണ്ടുഗോലാനു ഗ്രാന്റിൽ കറൈ ഇലാദ ആതാ (കറ ഇല്ലാത്ത ആതൻ) എന്ന് ബിരുദം കാണുന്നു. ഇതിന്റെ സംസ്കൃതപദം അകളങ്കൻ. മധുരമീനാക്ഷി ക്ഷേത്രത്തിലെ ഏറ്റവും പഴയ ക്ഷേത്രം അക ളങ്കന്റേതാണ്.

വരി 53ൽ ചാമേക്കാംബ ദേവദാസിയാണെന്ന് പറയുന്നുണ്ട്. രാജാവിന് പ്രിയപ്പെട്ട വെപ്പാട്ടി യായിരുന്നു പടിഞ്ഞാറൻ ചാലൂക്യ വിജയാ ദിത്യനും വിനാപോതി എന്ന ദേവദാസി പ്രാ ണവല്ലഭയായിരുന്നു.(മഹാകൂട ലിഖിതം) അവളുടെ അമ്മ , അമ്മമ്മ ഇവരേയും ആ ലിഖിതം ബഹുമാനപൂർവ്വം സ്മരിക്കുന്നു. ഇവരും, ബുധുഗ 2 ന്റെ ദേവദാസിപത്നി ദിവളാംബയും ജൈനക്ഷേത്രങ്ങൾക്ക് നിരവധി ദാനം ചെയ്യുന്നു.ഇതുപോലെയാണ് ചാമേ ക്കാംബയും ജൈനക്ഷേത്രത്തിന് ദാനം പ്രോ ത്സാഹിപ്പിക്കുന്നത്. ദിവലാംബയെ സ്വകീയപ ത്നി എന്നാണ് പറഞ്ഞിരിക്കുന്നത്. ഭൂലോക

രംഭയായി അവളെ പറയുന്നു. ബുദ്ധുകന്റെ യഥാർത്ഥഭാര്യ രേവകനിമ്മതിയാണ്.

പട്ടവർദ്ധികവംശം- അമ്മ 1(എഡി 918-925) ലിഖിതത്തിൽ പട്ടവർദ്ധിനി വംശം ചാലൂക്യ രാജാക്കന്മാരുടെ പരിവാരമാണ്. കുബ്ജവിഷ്ണുവർദ്ധനന്റെ പരിവാരം കാളകാംബ അദ്ദേഹത്തിന്റെ അനുവാദത്തോടെ യുദ്ധത്തിൽ ദദ്ദരരാജാവിനെ വധിച്ച് അദ്ദേഹത്തിന്റെ ചിഹ്നങ്ങൾ കൈക്കലാക്കി.കാളകാംബയുടെ മകൻ സോമാദിത്യ, അദ്ദേഹത്തിന്റെ മകൻ പൃഥിവീയരാജാ, പൃഥിവീരാജപുത്രൻ ബന്ധ നാദിത്യ, അഥവാ കുന്ദാദിത്യ, അദ്ദേഹം വിജയാദിത്യ 4 ന്റെ സേവകനായിരുന്നു. (എഡി 918) അദ്ദേഹത്തിന് ഒരു ഗ്രാമം ദാനം ചെയ്തിട്ടുണ്ട്. അമ്മ 2 (എഡി 945-970) പട്ടവർദ്ധിനി വംശത്തിലെ പമ്മവയുടെ മകൻ ബൊദ്ദിയ എന്ന യുവരാജാ ബല്ലാല ദേവവേലഭട്ടന് വയലുകൾ ദാനം ചെയ്തു.

ഗ്രാമദാനം കൂടാതെ കത്തലാംബയുടെ മകൻ കുസുമായുധന് ഗ്രാമകൂടത്ര (ഗ്രാമമുഖ്യ)സ്ഥാനവും കൊടുത്തു. മറാത്തിയിൽ പട്ടേൽ എന്നും കർണ്ണാടകത്തിൽ ഗവുഡ(ഗൌഡ) എന്നും പറയുന്ന സ്ഥാനമാണ് ഇത്. ഗ്രാമകൂട എന്നതിന്റെ പ്രാകൃതമാണ് ഗാവുഡ. കാടകാധീശനാണ് ആജ്ഞാപ്തി അഥവാ ദൂതകനെന്നത് ശ്രദ്ധേയം. വിഷ്ണുവർദ്ധന 2

ന്റെ 2ആം വർഷത്തിൽ സ്വമുഖാജ്ഞാപ്തി. വിഷ്ണുവർദ്ധന 1 ന്റെ 18ആം വർഷം മത്സ്യവംശത്തിലെ അടവിദുർജ്ജയൻ , ജയസിംഹൻ 1 ന്റെ 18ആം വർഷം സിയശർമ്മൻ, മങ്കിയുവരാജാന്റെ (എ)ഡി672-696) നിസ്സാരമിജി, വിജയാദിത്യ 2 (799-843)ധർമ്മിഷ്ഠനായ നൃപരുദ്ര, ഇദ്ദേഹം ഹൈഹയവംശത്തിലെ വിജയാദിത്യ2 എന്ന നരേന്ദ്രമൃഗരാജന്റെ സഹോദരനാണ്. വിജയാ ദിത്യ 3 (എ)ഡി 844-888) പാണ്ഡുരംഗ, ചാലൂക്യഭീമകാലം (888-918) കാടേയരാജ . അദ്ദേഹത്തിന്റെ അഛന്റെ അഛനാണ് പാണ്ഡുരംഗ. കാടകാധീശനും കാടേയരാജാ വും അടവിദുർജ്ജയനും വനവാസിയിലെ കാട്ടുരാജാക്കന്മാരാണ്. അമ്മ 1 (918-925) കാലത്ത് കാടകരാജാവാണ്. അമ്മ 2 (എ)ഡി 945-970) കാടകരാജാവാണ്. ഈ ലിഖിതത്തി ലും അമ്മ 2 വിന്റെ ആജ്ഞാപ്തി കാടകാധീ ശനാണ്. രാജരാജ 1 (എ)ഡി 1022-1063) കാലത്ത് കാടകേശനാണ് ആജ്ഞാപ്തി. പഞ്ചപ്രധാനന്മാരിൽ ഒരാളാണ് സാധാരണ ആജ്ഞാപ്തി അഥവാ ദൂതകനായി പോവുക. വിജയബുദ്ദവർമ്മന്റെ ഗുണപദേയ പ്ലേറ്റിലും ശിവക്കന്തവർമ്മന്റെ മയിദവോലു പ്ലേറ്റിലും ആജ്ഞാപ്തിയുടെ പ്രാകൃതമായ ആനത്തി എന്നാണ്.

എഴുതിയത് ഭട്ടദേവ, പദ്യഭാഗം രചിച്ചത് കവിചക്രവർത്തി. ഭട്ടദേവന് ആർഹനന്ദി 9 പുട്ടി, 12 തൂമു വരുന്ന നിലവും 2 കാളയും ഗംസുമിഗ്രാമത്തില്1 സമ്മാനം കൊടുത്തു.

# സോളാപുരത്ത് 4 ലിഖിതം

വെല്ലൂരിൽ നിന്ന് 8 മൈൽ  തെക്കാണ് ചോളപുരം. പടുവൂർ കോട്ടത്ത് പംഗലനാട്ടിൽ കാട്ടുത്തുംബൂർ ആണ് സോളപുരം. രാജരാജ 1, കുലോത്തുംഗ 1 കാലത്ത് ഉയ്യക്കൊണ്ടാൻ ശോളപുരം എന്ന് പേരു മാറ്റി. വടക്കേ പംഗലനാടിലെ മുഗൈനാടിലാക്കി. ജയംഗൊണ്ടശോളമമ്ഡലത്തിലാണ് ഇത്. പംഗലനാട്ടിൽ വേലൂർപ്പാടിയും മുംഗൈനാട്ടിൽ പോലൂരിനടുത്ത തിരുമലയും പെട്ടിരുന്നു.

1 വിജയകമ്പലിഖിതം

ജീർണ്ണിച്ച സോളപുരം ഈശ്വരക്ഷേത്രത്തിനടുത്ത് മൂന്നായി പൊട്ടിക്കിടക്കുന്ന കല്ലിലാണ്. ഗ്രന്ഥലിപി . രണ്ടര സംസ്കൃതശ്ലോകം. തമിൾ ഗദ്യം വിജയകമ്പന്റെ 8ആം വർഷം.ഉത്ക്കലിൽ ഇദ്ദേഹത്തിന്റെ (കമ്പവർമ്മൻ)10, 15 വർഷങ്ങളിലെ ലിഖിതം കിട്ടിയിട്ടുണ്ട്. ഗംഗപല്ലവവിജയനന്ദിവിക്രമവർമ്മന്റെ മകനാണ്. 9ആം നൂറ്റാണ്ടാണ് കാലം. രാജാദിത്യൻ ശിവക്ഷേത്രവും പിതാവായ പൃഥിവിഗംഗരയന് പള്ളിപ്പടയും പണിതതായി തമിഴ്

ഭാഗം പറയുന്നുണ്ട്. ഒരു ബ്രാഹ്മണന് ദാന
വും ചെയ്തു. സംസ്കൃതഭാഗത്ത് രാജാദി
ത്യന്റെ വംശം പറയുന്നു. മാധവനെന്ന ഗാം
ഗേയവംശജനാണ് ആദ്യം പറയുന്നത്. മകൻ
കൽത്തൂണു പോലും ഒറ്റ അടിക്ക് പിളർക്കു
ന്നവനാണ്. കൊങ്കണിവർമ്മനെന്ന് പേര്.
ചില ലിഖിതങ്ങളിൽ മാധവൻ കൊങ്കണിവ
ർമ്മന്റെ മകനാണ്. ഈ വംശത്തിൽ അത്രി
വർമ്മനെന്നോ അരിവർമ്മനെന്നോ അഗ്നിവ
ർമ്മനെന്നോ വിളിക്കുന്ന ഒരു വ്യക്തി പിറ
ന്നു. ഇദ്ദേഹമാണ് പൃഥ്വീഗംഗരയർ. അദ്ദേഹ
ത്തിന്റെ മകൻ രാജാദിത്യൻ വിജയകമ്പന്റെ
സമകാലികനാണ്. ഇത് പൃഥ്വീപതി 1 അല്ല.
പൃഥ്വീപതി 1 മാരസിംഹന്റെ അഛനാണ്.
ശിവമാരന്റെ മകനുമാണ്.

സ്വസ്തിശ്രീ ഗാംഗേയവംശ്യോ വിജയാഭിരാമ
ശ്രീമാധവ തസ്യ സുതോ വഭൂവ. ഛേത്താ
ശിലസ്തംഭ അപി പ്രസിദ്ധ. തത്വംശജോ
ബഭൂത് പ്രതിഘോത്വിവർമ്മ നൃപതി പരന്തപ
നൃപാഭിവന്ദ്യ ശിവഭക്തിമാന്
കവിപവികൽപ്പകല്ലോലപദാർത്ഥതത്പര
രാജാദിത്യാഖ്യഭൂപ സുരതരുസദൃശോ
നർഗ്ഗതിനാമ...ദാപയം ആസ വീര .കോ
വാശൈയകമ്പർക്കു യാണ്ടു എട്ടാവതു
പൃഥ്വീഗംഗരൈയർ അതീതരായിന പിർനാടു
തത്പുത്രരാജാദിത്യൻ മഹാദേവൻ

പരനൃപതിമകുടഗട്ടിടചരണൻ തം അപ്പനാർ ഐപ്പള്ളിപടുത്തവിടത്തു ഈശ്വരാലയമും അതീതഗരമും എടുപ്പിത്തു കണ്ടു ചെയവി ത്താൻ . പ്രാവസാനസൂത്തിരത്തു കൌശിക ഗോത്രം പെരുംപാർപ്പൻ സിത്തൈശർമ്മ..... വിജയകമ്പന്റെ 8ആം വർഷം പൃഥ്വീഗംഗരയ ർ മരിച്ചു. മകൻ രാജാദിത്യൻ അവിടെ പിതാവിന് പള്ളിപ്പടയും ഈശ്വരാലയവും നിർമ്മിച്ചു. (ശിവാലയം) പ്രവചനസൂത്രം കൌശികഗോത്രം പെരുംപാർപ്പൻ സിദ്ധശർമ്മന് ...............

2 വിജയകമ്പവിക്രമവർമ്മൻ സോളപുരം പെരുമാൾ ക്ഷേത്രം വടക്കേ ചുമർ 22 ആം ഭരണവർഷം കാട്ടുത്തുംപൂരിൽ (സോളപുരം) നാരായണന്റെ ക്ഷേത്രം പണിതു. കനകവല്ലി വിഷ്ണു ഗൃഹമെന്ന് പേര്. ഗ്രാമനാമം കന കവല്ലി. അതിൽ ഭൂമി ക്ഷേത്രത്തിനു ദാനം ചെയ്തു.

സ്വസ്തിശ്രീ കോ വിശൈയകമ്പവിക്കിരമ പരുമർക്കുളയാണ്ട് ഇരുപത്തുമൂന്റാവതു പടുവൂർ കോട്ടം പംഗലനാട്ടു കാട്ടുതുംബൂർ നാരായണഭട്ടാരകർക്കു ശ്രീകോയിൽ എടുപ്പി ത്തു കനകവല്ലിവിഷ്മുഗൃഹം എന്നും നാമ ധേയത്താൽ അമൈപ്പിത്തു ഇതനുക്കു ത്രികാ ലം ആരാധിപ്പതർക്കും ത്രികാലം തിരുഅമൃ തുക്കും നന്ദാവിളക്കും ആരാധിപ്പാനുക്കു

ജീവിതമും ആഗ ഇക്കോട്ടത്തു ഇന്നാട്ടു കനകവല്ലി ഏരി കീൾ ഭൂമി......

3 ശകം 871 സോളപുരത്തിന് തെക്കുപടിഞ്ഞാറ് കല്ലൻഗുട്ടെ തടാകത്തിനടുത്ത് പാറമേലുള്ള ലിഖിതം.

ഇതിൽ രണ്ടാം വർഷം, ശകം 871, കണ്ണരദേവവല്ലഭൻ രാജാദിത്യനെ വധിച്ച് തൊണ്ടൈമണ്ഡലത്തിൽ പ്രവേശിച്ച ദിവസം എന്ന് 3 വിധം പറയുന്നു.  ഇത് ആടക്കൂർലിഖിതത്തിലെ രാഷ്ട്രകൂട കൃഷ്ണ 3 തക്കോലത്ത് രാജാദിത്യനെ  വധിപ്പിച്ച ദിവസം ഉറപ്പിക്കുന്നു. എഡി 949-50ലാണ് ഈ സംഭവം. കൃഷ്ണ 3 ന്റെ രണ്ടാം ഭരണവർഷമാണ് അത് എന്ന നിഗമനം തെറ്റാവാനാണ് സാദ്ധ്യത.. ദിയോലി ലിഖിതം കൃഷ്ണ 3 യുടെ അഛൻ അമോഘവർഷൻ മരിച്ചതായി പറയുന്നു എഡി 940 വരെ അദ്ദേഹം ഭരിച്ചിരുന്നു. അതിനാൽ രണ്ടാം വർഷമെന്നത് കൃഷ്ണന്റെയല്ല, ചോള രാജാവ് രാജാദിത്യന്റെയാണെന്നാണ് അനുമാനം. കുറം ലിഖിതം പരാന്തക 1 ന്റെ (രാജാദിത്യന്റെ പിതാവ്) 40ആം വർഷത്തിലാണ്. ഇത് എഡി 946ലാണ്. എഡി 907-846 വരെ അദ്ദേഹമാണ് ഭരിച്ചത്. പിന്നീടാണ് രാജാദിത്യൻ രാജാവായത്. കൃഷ്ണ 3 949 ലാണ് രാജാവായത്. ലിഖിതം കണ്ടതിനടു

ത്തുള്ള കള്ളിനങ്കൈതടാകം നിർമ്മിച്ചതാണ് ലിഖിതത്തിലെ വിഷയം. കള്ളിനങ്കൈ എന്ന സ്ത്രീയുടെ സ്മരണക്കാണ് ഇത്. ഇതിനെ കള്ളൻഗുട്ടൈ അഥവാ കള്ളന്റെ തടാകം എ) ന്നാണ് ഇപ്പോൾ വിളിക്കുന്നത്. സ്ഥലനാമങ്ങ ളും മറ്റും മാറ്റുന്നത് ചരിത്രത്തെ മാറ്റുന്നതി ന് സമമാണ്. ആർക്കോട്ട് താലൂക്കിലെ അറും കുന്റത്താണ് കള്ളിനങ്ക മരിച്ചത്. അ്ത്തിമല്ലർ (ഹസ്തിമല്ല) എന്ന കണ്ണരദേവ പൃഥ്വീഗംഗ രയരുടെ മകളായിരുന്നു അവർ. പംഗലനാടി ന്റെ പ്രഭുവായ വയിരി അടിയാനാണ് അ ത്തിമല്ലന്റെ അച്ഛൻ. ഇപ്രകാരം പറയുന്നതി നാൽ പൃഥ്വീപതി 2 എന്ന ഗംഗബാണ ഹ സ്തിമല്ലനാവില്ല കള്ളിനങ്കയുടെ അച്ഛൻ. (ആ പൃഥ്വീഗംഗരയർ കൃഷ്ണ 3 ന്റെ സാമന്തനാ ണ്) ഭാര്യ കാമക്കനാർ വാനക്കോ അരയർ ഒറ്റിയൂർ അടിയാന്റെ മകളും ഗംഗമഹാദേവി എന്ന് പേരുള്ളവളുമാണ്.വാനക്കോ അഥവാ ബാണക്കോ അരയരെന്നത് അക്കാലത്ത് ബാ ണരാജാക്കന്മാരുടെ ബിരുദമാണ്. തിരുവൊറ്റി യൂരിലെ ശിവന്റെ അടിയാനാണ് അദ്ദേഹം.

ഇവിടെ ചരിത്രത്തിലെ അടഞ്ഞ നിഗൂഢമായ ഒരു ഭാഗമുണ്ട്. തിരുവൊറ്റിയൂരിലെക്കാണ് രാജാദിത്യന്റെ മരണശേഷം അദ്ദേഹത്തിന്റെ അമ്മാമനായ കേരളരാജാവ് നന്ദിപുരത്തെ

രാജശേഖരപുത്രനായ ചതുരാനനപണ്ഡിതൻ സന്യാസത്തിനു പോയത്.

സ്വസ്തിശ്രീ യാണ്ടു ഇരണ്ടു ശകവർഷം എന്നൂറ്റി എളുപത്തിഗന്റു ചക്രവര്ത്തി കണ്ണരദേവവല്ലഭൻ രാജാദിത്തരൈ എറിന്തു തൊണ്ടൈമണ്ഡലം പുകുന്തവാണ്ടു പംഗള നാടുടയ വയിരിഅടിയാൻ മഗളാർ അത്തി മല്ലരാകിയ കണ്ണരദേവപൃഥ്വീഗംഗരായർക്കു വാനക്കോവരയർ ഒറ്റിയൂർ അടിയാൻ മകളാർ കാമക്കനാരാന ഗംഗാമാതേവിയാർ വയിറ്റുപ്പിറന്തു അരുംഗുന്റത്തിൽ സ്വർഗ്ഗ രായിന കള്ളിനങ്കൈയാർക്കുക്കുക്കന്ത കള്ളിനങ്കൈക്കുളം.

ഗംഗമാതേവിയാരെന്ന കാമക്കനാരുടേയും വാനക്കോഅരയർ ഒറ്റിയൂർ അടിയാന്റെയും മകളാണ് കള്ളിനങ്കൈ. ഇദ്ദേഹത്തിന്റെ മറ്റൊരു പേരാണ് ഹസ്തിമല്ല കണ്ണരദേവ പൃഥ്വീ ഗംഗരയർ. അദ്ദേഹം മകളുടെ ഭർത്താവായ രാജാദിത്യനെ ചതിച്ച് കൊല്ലുന്നത് കൃഷ്ണ ന്റെ സൈനികനാകയാലാണ്. ബുടുകന്റെ കുന്തം തുളച്ച് ആനപ്പുറത്തിരിക്കുന്ന രാജാ ദിത്യൻ വീണപ്പോൾ താങ്ങാനെന്ന് നടിച്ച് സ്നേഹഭാവത്തിൽ അടുത്തുചെന്നു. രാജാദി ത്യൻ അത് വിശ്വസിച്ച് അടുത്ത് വിശ്വാസപൂർവ്വം നിൽക്കുമ്പോഴാണ് കുത്തിക്കൊന്നത്. മകളുടെ ഭർത്താവായിട്ടുകൂടി ശത്രുപക്ഷ

ക്കാരനെ കൊന്നതിന് പ്രശംസ കിട്ടിയെങ്കിലും അതോടെ പൃഥ്വീപതിക്ക് ഗംഗാരാജ്യം നഷ്ട മായി. അച്ഛൻ ഭർത്താവിനെ കൊന്ന തിൽ പ്രതിഷേധിച്ചാണ് കള്ളിനങ്ക ജീവനൊടു ക്കിയത്. രാജാദിത്യന്റെ അമ്മാമനും ഗംഗമാ തേവിയുടെ സഹോദരനും കേരളത്തിലെ വല്ല ഭരാജാവായ രാജശേഖരന്റെ മകനുമായ ചതു രാനനപണ്ഡിതന്റെ തിരുവൊറ്റിയൂരിലെ സന്യാസകഥ അവിടെ ആരംഭിക്കുന്നു.

## ശകം 875 ലിഖിതം

സോലപുരത്തെ ജീർണ്ണിച്ച ഈശ്വരക്ഷേത്രത്തി ലെ തമിഴ് ലിഖിതം. ഹസ്തിമല്ല അഥവാ കണ്ണരദേവപൃഥ്വീഗംഗരയർ കല്ലെടുപ്പൂർ മര്യാദ ഭരിക്കുന്നു. ഇത് പംഗലനാടിന്റെ ഭാഗമാണ്. ഇദ്ദേഹത്തിന്റെ അച്ഛനും പംഗ ലനാട് ഭരിച്ചിരുന്നു. ലിഖിതം സോലപുരത്തെ (കട്ടുത്തുംബൂരിലെ) നന്ദികമ്പീശ്വര, ഗുണമാ ലൈ എന്ന് 2 ക്ഷേത്രത്തിന് ഹസ്തിമല്ലന്റെ മന്ത്രി പുത്തടികൾ എന്ന അളിവീണകാളക ണ്ഠ പൃഥ്വീഗംഗരയൻ കൊടുത്ത ദാനമാണ്. കാളകണ്ഠനല്ല കളകണ്ഠനാണെന്ന് മനസ്സിലാ ക്കണം. ദീർഘം ഇല്ലാതെയാണ് ക എഴുതിയി രിക്കുന്നത്. അളിവീണാ അല്ല അലിവിനാ (അലിവില്ലാത്ത) ആണെന്നും വായന കാണു ന്നു. പുത്തടികളെന്നത് ബുദ്ധന്റെ അനുയായി എന്നും വായന കണ്ടു. നന്ദികമ്പീശ്വരമെന്നത്

ലിഖിതം കണ്ട പഴയ ശിവക്ഷേത്രത്തിന്റെ നാമമാണ് വിജയകമ്പന്റെ നിർമ്മിതിയാണ്. വിജയകമ്പവിക്രമവർമ്മൻ , വിജയദന്തിവി ക്രമവർമ്മൻ ഇവരുടെ ലിഖിതങ്ങൾ സമാന സ്വഭാവമുള്ളവയാണ്. നന്ദികമ്പ എന്നതുകൊ ണ്ട് നന്ദിവിക്രമവർമ്മന്റെ മകൻ കമ്പവിക്രമ വർമ്മനെന്ന് അർത്ഥം. ഇദ്ദേഹം നൃപതുംഗ വിക്രമവർമ്മന്റെ സഹോദരനായിരുന്നു. നന്ദികമ്പീശ്വരക്ഷേത്രത്തിലെ ഉപദേവക്ഷേത്ര മാണ് ഗുണമാലൈ വിഷ്ണുക്ഷേത്രം. കേരള ത്തിലെ രാജാക്കന്മാരെല്ലാം വിഷ്ണുവും ശിവനും ഒരേ മതിലകത്തിരിക്കുന്ന ക്ഷേത്ര ങ്ങളാണ് നിർമ്മിച്ചിരുന്നത്. ലിഖിതം മന്ത്രി എന്നല്ല ഹസ്തിമല്ലന്റെ അധികാരിയായ അലിവിനാ കളകണ്ഠപ്രതിഗംഗരയനെന്നാണ് പറയുന്നത്. (അലിവില്ലാത്തവനും കളകണ്ഠം ഉള്ളവനുമായ പ്രതിഗമഗരയൻ) 90 ആടിനെ വീതം രണ്ട് ക്ഷേത്രത്തിനും നന്ദാവിളക്ക് നിത്യം എരിക്കാനുള്ള നെയ്യ് ലഭിക്കാൻ ആചന്ദ്രതാരം ആയി വിട്ടുകൊടുത്തു. ഏതായാലും ബുദ്ധടികളായാലും അല്ലെങ്കിലും അദ്ദേഹം ശിവ, വിഷ്ണുക്ഷേത്രങ്ങളിലെ നന്ദാവിളക്കിനാണ് ആകെ 180 ആടിനെ കൊടുത്തത്.

# പഗനിലെ വൈഷ്ണവലിഖിതം (ബർമ്മ)

പഗന്റെ ഒരു മൈൽ തെക്ക് മിയിൻപഗനി ലാണ് ലിഖിതം കിട്ടിയത്. അവിടെ താമസി ച്ചിരുന്ന അവസാനത്തെ തലാങ് രാജാവ് മനോഹരിയെ പഗാനിലെ രാജാവ് അനവ്ര തൻ തടവിലിട്ടു. (1057 എഡ്ഡി) പഗാനിലെ. ജനത തടവുകാരനായ രാജാവിനു ചുറ്റും നിന്നു. തെക്കേ ഇന്ത്യയിൽ നിന്നു വന്നവരു മായിട്ടാണ് സ്നേഹവും സൌഹൃദവും കാട്ടി യത്. ലിഖിതം പഗാനിലെ ഇടിച്ചുപൊളിച്ച വൈഷ്ണവക്ഷേത്രത്തിലേതാണ്. ഗ്രന്ഥലിപി സംസ്കൃതഭാഷ. ഒരു ഖണ്ഡിക തമിഴ് ലിപി തമിഴുഭാഷയിലുമുണ്ട്. ശ്ലോകം വൈഷ്ണവ കുലശേഖരആഴ്വാരുടെ മുകുന്ദമാലയിലേതാ ണ്. തമിഴിലുള്ള ഗദ്യം മലൈമണ്ഡം (മലബാർ) മഹോദയപട്ടണത്തിലെ ശ്രീകുലശേഖരനമ്പി കൊടുത്ത സമ്മാനദാനമാണ്. അരിവട്ടാനപുരം (പഗൻ) എന്ന പുക്കം ദേശത്ത് വിഷ്ണുവി ന്റെ നാനാദേശിവിണ്ണഗരക്ഷേത്രത്തിനാണ് ദാനം. ബർമ്മ ബുദ്ധമതകേന്ദ്രമാണ്. അതിന്റെ ഹൃദയഭാഗത്താണ് ഈ വിഷ്ണുക്ഷേത്രം. ഇന്ത്യയിലെ നാനാദേശികരാണ് ഇത് നിർമ്മി ച്ചത്. അതിനു വേണ്ട ധനം കൊടുത്തത് കേര ളത്തിലെ മഹോദയപുരത്തിലെ കുലശേഖര ന്മാരും.

സ്വസ്തിശ്രീ നാസ്താധർമ്മേ ന വസുമോഹ
യേ നൈവ കാമോപഭോഗേ യത് ജത് ഭവ്യം
ഭവതു ഭഗവാൻ പൂർവ്വകർമ്മാനുരൂപം
ഏതപ്രാർത്ഥ്യാം മമ ബഹുതമ ജന്മജന്മാ
ന്തരേപി തദ് പാദാംബോരുഹൈ യുഗഗതാ
നിശ്ചലാ ഭക്തിരസ്തു

പുക്കമൊന അരിവൈത്തനപുരത്തു
നാനാദേശിവിണ്ണഗര ആൾവാർ കോയിൽ
തിരുമണ്ഡപമും ചെയ്തു തിരുക്കടവും ഇട്ടു
ഇന്ത മണ്ഡപത്തുക്കു നിന്റെരികൈക്കു
നിലൈവിളക്കൊന്റും ഇട്ടേൻ മലൈമണ്ഡലത്തു
മകോതയപട്ടണത്തു ഇരായിരൻ ശിരിയാൻ
ആന ശിരി കുലശേഖരരനമ്പിയേൻ ഇതു ശ്രീ.
ഇദ്ദന്മം മലൈമണ്ഡലത്തു

രാജാവ് മലമണ്ഡലത്തിലെ മഹോദയപുരത്തി
ലെ ഇരായിരൻ ശിരിയാൻ (യുവരാജാവ്)
ആയ കുലശേഖരനമ്പിയാണ്. മണ്ഡപം പണി
യിച്ചത്. അദ്ദേഹത്തിന്റെ അഭിപ്രായം കാമ
മോ അർത്തമോ ധർമ്മമോ അല്ല ജന്മജന്മാന്ത
രമായ കർമ്മഫലമാണ് തനിക്ക് വിഷ്ണുപാ
ദത്തിൽ അചഞ്ചലമായ ഭക്തി തന്നത് എന്നാ
ണ്. മഹോദയപുരത്തെ യുവരാജാവായ
കുലശേഖരൻ മുകുന്ദമാല എഴുതിയ അതേ
കുലശേഖരനാണ്. എല്ലാ ലിഖിതത്തിലുമുള്ള
പോലെ നന്ദാവിളക്ക് എന്നല്ല നിലവിളക്ക്
എന്നാണ് പ്രയോഗം എന്നത് ശ്രദ്ധേയമാ

ണ്.അദ്ദേഹം മണ്ഡപം കെട്ടുകയും തിരുക്കട ൻ (കടം) കെട്ടുകയും ചെയ്തു. സമർപ്പിക്കേ ണ്ട തുക നിക്ഷേപിച്ചു എന്ന് അർത്ഥം. മല യമാനായ കുലശേഖരന്റെ ഈ തൃപ്പടിദാനം ബർമ്മയിലെ ക്ഷേത്രത്തിനാണെന്നത് കേരള ത്തിലെ ചരിത്രത്തിന് വളരെ പ്രധാനമെന്ന് ഞാൻ കരുതുന്നു.

# മാൽഖേദിലെ രാഷ്ട്രകൂടരാജാക്കന്മാ രുടെ ചില ലിഖിതങ്ങൾ:-

1 മന്ത്രവാടി ലിഖിതം അമോഘവർഷ 1 എഡി 865

ധർവാർ ജില്ല ബങ്കാപൂർ താലൂക്ക് ഷിഗ്ഗവോ ണിൽനിന്ന് 5 മൈൽ വടക്കുകിഴക്കാണ് മന്ത്ര വാടി. ആദ്യം ഇതിന്ന് എള്ളംവള്ളി അഥവാ എൽപുണുസേ എന്നായിരുന്നു നാമം. ഇത് പുരിഗേരേ 300 ലായിരുന്നു. മന്ത്രവാടി ഹനു മാൻക്ഷേത്രത്തിനടുത്ത് ശിലാതലത്തിലാണ് ലിഖിതം. മുകളിൽ ഇരിക്കുന്ന ലക്ഷ്മിയും രണ്ട് ആനയും (ഗജലക്ഷ്മി) ആനകൾ താമ രപ്പൂ തുമ്പിക്കൈയിലുയർത്തിയിട്ടുണ്ട്. ശ്രീരേ വയണ്ണ എന്ന് എഴുതിയിട്ടുണ്ട്.(ഒരു പക്ഷേ ലിപികനാമമായിരിക്കാം) ലിപി കാനറീസ് ഭാഷ പഴയ കാനറീസ്. ഗോവിന്ദ 3 യുടെ മകൻ അമോഘവർഷ 1 ന്റെ കാലത്തെ ലിഖിതമാണ്. (എഡി 814-877) അദ്ദേഹത്തി

ന്റെ സാമന്തൻ കുപ്പേയ പുരിഗേരേ വാഴുന്നു. ഗോവിന്ദപണ്ഡിതഭട്ടാരന് ഭൂമി ദാനം ചെയ്യു ന്ന രേഖയാണ്. ദാനം ചെയ്യുന്നവരിൽ ഒരാൾ ഗോരവനും (ശൈവ) ദാനം വാങ്ങുന്നത് വൈ ഷ്ണവനുമാണ്. വൈശാഖപൌർണ്ണമി പാ ർത്ഥിവസംവത്സരം (ഇത് എഡി 864 സപ്തംബ ർ 27 മുതൽ എഡി 865 സപ്തംബർ 23 വരെയായിരുന്നു) ശകം 787 കഴിഞ്ഞ്, എഡി 865 ഏപ്രിൽ 14 നാണ്. എൽപുനുസേയിലെ 40 മഹാജനവും ഗോരവമോനിയും ഇളംവ ള്ളിയിലെ മൂലസ്ഥാനമഹാദേവ(ശിവ)ക്ഷേത്ര ഭരണക്കാരും ദാനം സ്വീകരിച്ചു. അവർ ഗോകർണ്ണപണ്ഡിതനെ അത് ഏൽപ്പിച്ചു. അദ്ദേഹത്തിന്റെ പാദം കഴുകി 85 മാത്ര വയലും 6 കഷ്ണം തോട്ടപ്പറമ്പും ക്ഷേത്രത്തി ന് കിഴക്കേ അതിർത്തി നിർണ്ണയിക്കാനായി ആദിത്യഭട്ടന്റെ ഭൂസ്വത്തും വയലും ദാനം ചെയ്തു. തെക്ക് ക്ഷേത്രദേവന്റെ വയലാണ്. പടിഞ്ഞാറ് അതിർത്തിക്കല്ല് നാട്ടി. വടക്ക് കാലബേയുടെ വയലാണ് അതിർത്തി. ഗോര വന്മാർ നിത്യബ്രഹ്മചര്യവ്രതമെടുത്ത് ഇത് പാലിക്കണം. ബ്രഹ്മചര്യം പാലിക്കാത്തവരെ ഒഴിവാക്കണം. ഈ നിയമം പണ്ഡിതൻ ശില യിൽ കൊത്തിവെപ്പിച്ചു. ഈ ദാനം സംര ക്ഷിക്കുന്നവർക്ക് അശ്വമേധയാഗം ചെയ്ത ഫലം. നശിപ്പിക്കുന്നവർക്ക് ബ്രഹ്മഹത്യാപാ

പം. ഇത് നിശ്ചയിക്കാനുള്ള സഭായോഗ
ത്തിൽ നാഗദേവൻ മദ്ധ്യസ്ഥം വഹിച്ചു.

2 സിരൂർ ലിഖിതം അമോഘവർഷ 1 (എഡി
866)

ധർവാർ ജില്ല നാവൽഗുണ്ട് താലൂക്ക്. നാവ
ൽഗുണ്ടിൽനിന്ന് 16 മൈൽ വടക്കുപടിഞ്ഞാറ്
സിരൂർഗ്രാമം. പഴയ പേര് ശ്രീവൂർ. ശ്രീപു
രം. ബെൽവോള 300 ലാണ്.സീരൂരിലെ ഗ്രാ
മാതിർത്തിയിൽനിന്ന് തെക്ക് ശിലമേലാണ്
ലിഖിതം.  ലിപി കാനറീസ്, ഭാഷ സംസ്കൃ
തപദ്യവും പഴയ കാനറീസ് ഗദ്യവും. അദ്ദേ
ഹത്തിന്റെ കീഴിൽ ദേവനയ്യ അന്നിഗേരേയിൽ
താമസിച്ച്, ബെൽവോല 300 ഭരിക്കുന്നു.
ശ്രീവുരത്തിലെ 200 മഹാജനങ്ങളെ നെയ്യിന്റെ
നികുതി ദേവനയ്യ ഏൽപ്പിച്ചു. ജ്യേഷ്ഠഅമാ
വാസി സൂര്യഗ്രഹണം വ്യയസംവത്സരം
ശകം 788 കഴിഞ്ഞ്, അമോഘവർഷന്റെ
52ആം ഭരണവർഷമാണ്. (എഡി 814-15ലാണ്
ഭരണാരംഭം).

ത്രിമൂർത്തികളെ സ്തുതിച്ച് ലിഖിതം ആരംഭി
ക്കുന്നു. നിരുപമധ്രുവൻ കലിവല്ലഭനായി
,മകൻ പ്രഭൂതവർഷ ഗോവിന്ദദേവ (3) ജഗ
ത്തുംഗനെന്ന പേരോടെ കേരള, മാളവ,സൌ
ത, ഗുർജ്ജര, ചിത്രകൂടവാസികളെയും കാ
ഞ്ചിയേയും ജയിച്ച് കീർത്തിനാരായണനെന്ന്
പേരെടുത്തു മകൻ അതിശയധവളഅമോഘ

വർഷ(1) അംഗവംഗ.മഗധമാളവവെങ്കിരാജാ ക്കന്മാരെ കീഴടക്കി. ലക്ഷ്മീവല്ലഭനായ ആ നൃപതുംഗൻ പരമഭട്ടാരക പരമേശ്വര മഹാ രാജാധിരാജ പഞ്ചമഹാശബ്ദവും നേടി സമു ദ്രത്താൽ ചുറ്റപ്പെട്ട ഭൂമി മുഴുവനും ഭരിച്ചു. രാത്തവംശജനും ഗരുഡചിഹ്നമുള്ളവനും തിമില മുതലായ വാദ്യഘോഷങ്ങളോടെ എഴുന്നള്ളുന്നവനും സകല രാജചിഹ്നവും ധരിക്കുന്നവനും ലട്ടലൂരനഗരത്തിന്റെ മഹാപ്ര ഭുവുമാണ് അദ്ദേഹം. അതിശയധവളന്റെ പ്രീതി നേടിയ ദേവനയ്യൻ ബെലവോള 300 ഭരിക്കുന്നു. ശ്രീവുരത്തിലെ രവികയ്യൻ നയി ക്കുന്ന 200 മഹാജനത്തെ വണങ്ങി അദ്ദേഹം നെയ്യിന്റെ നികുതി വിട്ടുകൊടുത്തു. ഈ ദാനം സംരക്ഷിക്കുന്നവർക്ക് വാരാമസിയിൽ 1000 തവിട്ടുനിറമുള്ള പശുദ്ദാനം ചെയ്ത പുണ്യം. നശിപ്പിക്കുന്നവർക്ക് അത്രയും പശു ക്കളേയോ ബ്രാഹ്മണരേയോ വാരാണസിയിൽ വധിച്ച പാപം. നിംബിച്ചരബൊമ്മയ്യന്റെ ആജ്ഞയാൽ മാധവയ്യൻ എഴുതി, നാഗാർജ്ജു നന്റെ ആജ്ഞപ്രകാരം സിരിഗാവുണ്ട ശില സ്ഥാപിച്ചു.

3 നിഡഗുണ്ടി ലിഖിതം. അമോഘവർഷ 1 (എഡി 874-75)

ധാർവാർ ജില്ലയിലെ ബംഗപൂർ താലൂക്കിന്റെ തലസ്ഥാനമായ ഷിഗ്ഗാവോനിൽനിന്ന് 4 മൈൽ

തെക്കുപടിഞ്ഞാറാണ് നിഡഗുണ്ടി ഗ്രാമം. (നീ ർഗുണ്ടി).നിഡുഗുണ്ടി 12ലെ പ്രധാനഗ്രാമമാണ്. ലിഖിതം അതിന്റെ പഴയ പേരായ നിഡുഗു ണ്ടഗേ എന്നാണ് തരുന്നത്. അതും അതിന്നടു ത്തുള്ള ഗ്രാമങ്ങളും കുണ്ടരഗേ 70 എന്ന് ബെൽഗലി 300ൽ പെടുത്തുന്നു. വയലിലാണ് ഈ ശില കണ്ടത്.

അഭിഷേകപീഠത്തിലെ ശിവലിംഗവും നന്ദി യും മുകളിലുണ്ട്. ശിലയുടെ മൂന്നിലൊരു ഭാഗം ഇവയാണ്. വലത്ത് 5 വരി ലിഖിതം ലിപി കാനറീസ്. ഭാഷ പഴയ കന്നഡ. ബങ്കേ യ അഥവാ ബങ്കേയരശ ബനവാസി 12000 യും ബെൽഗളി 300 ഉം കുണ്ടരഗേ 70യും പുരിഗേരേ 300ഉം ഭരിക്കുന്നു. ബങ്കാരേയുടെ മകൻ കുണ്ടത്തേ നെടുഗുണ്ടഗേ 12 ഭരിക്കു ന്നു.മഹാദേവക്ഷേത്രത്തിനു കൊടുത്ത ഭൂദാന മാണ് വിഷയം. വിനകദേവനാണ് ഈ ദാന ത്തിന് പ്രചോദിപ്പിച്ചത്. ശകവർഷം പറയു ന്നില്ല. സംവത്സരനാമവും ഇല്ല. അമോഘ വർഷൻ ഭരിക്കുന്നതിനോട് 1 കൂട്ടിയ എന്നേ പറയുന്നുള്ളു.

സിരൂർ ലിഖിതത്തിൽ ശകം 788 അമാവാസി ജൈഷ്ഠം വ്യയസംവത് എന്ന് പറഞ്ഞതു കണ്ടു. അത് 52 ആം വർഷമാണ്. അദ്ദേഹ ത്തിന്റെ ഭരണാരംഭം എഡി 814-815 ആണ്. കാൻഹേരി ലിഖിതം ശകം 799 എഡി 877-78

ആണ്. (62 വർഷം)ഇതു വെച്ച് ഈ ലിഖിതം ശക 800 എന്നതിനോട് 1 കൂട്ടി, 801 എഡി 879-80 എന്ന് നിശ്ചയിച്ചിരിക്കയാണ്. 62 വര്ഷം ഭരിച്ചതുകൊണ്ട് ഒരു ബൃഹസ്പതി വർഷം(60) മുഴുവനും അമോഘവർഷൻ ഭരിച്ചു, മംഗളേശന്റെ മഹാകൂട ലിഖിതം (പടിഞ്ഞാറൻ ചാലൂക്യ) 5ആം ഭരണവർഷം 12 ഏപ്രിൽ എഡി 602ൽത്തന്നെ ബൃഹസ്പ തിവർഷം ഉപ.ോഗിക്കുന്നരീതി ഉണ്ടെന്ന് കാണിക്കുന്നു. അമോഘവർഷന്റെ അഛൻ ഗോവിന്ദ 3 ന്റെ കാലത്ത് എഡി 804, 807 ലിഖിതങ്ങളിൽ ഇത് ഉപയോഗിച്ചിട്ടുണ്ട്. എഡി 851 ലെ അമോഘവർഷന്റെ കാൻഹേ രി ലിഖിതത്തിലും ഉണ്ട്. എഡി 865 മന്ത്ര വാടി ലിഖിതം, എഡി 866 നിൽഗുണ്ട് ലിഖി തം ,സിരൂർ ലിഖിതം ഇവയിലും ഉണ്ട്. 60നോട് 1 കൂട്ടിയ 61 ആം വർഷം എന്ന് ഇതിനാലാണ് പറഞ്ഞരിിക്കുന്നത്. എഡി 874-875ലാണ് ഈ ലിഖിതം. ബാങ്കോയന്റെ മകൻ ലോകാദിത്യന്റെ  എഡി 807 ലെലിഖിതവും ഇതിന്ന് തെളിവാണ്.

ഒരു സംശയം വരാം. അമോഘവർഷന്റെ 61ആം വർഷമെന്നാണോ, അതോ ഒരു ബൃ ഹസ്പതിവർഷം കഴിഞ്ഞ് 1ആം വർഷമെ ന്നാണോ. അമോഘവർഷന്റെ ഭരണാരംഭം ആഷാഢശുക്ലപ്രഥമ വിജയസംവത്സരം ശകം

736, എഡി 814 ജൂൺ അഥവാ മേയ് മാസ ത്തിലാണ്. അതിൽനിന്ന് 60 വർഷം കഴിയു ന്നത് 873-874-875 വർഷങ്ങളിലാവണം.

ഈ ലിഖിതത്തിലെ പ്രവിശ്യാവിഭജനം വന വാസി 12000, പുരിഗേരേ 300 നേരത്തേ ഉള്ളതാണ്.  കുണ്ടൂർ 500 പലസിഗേ വിഷ യത്തിലെയായിരുന്നു. പടിഞ്ഞാറൻ  ചാലൂ ക്യ പുലികേശി കാലത്ത് (എഡി 566-67) അമ്മയ്യനബാവി എന്നാണ് അറിഞ്ഞിരുന്ന ത്.അന്ന് അമീനബാവി ലിഖിതം എഡി 1113. ഇതിനെ ഈ ലിഖിതം കുണ്ടൂരഗേ 70 എന്ന് വിളിക്കുന്നു. അമ്മാബി ധർവാറിൽനിന്ന് 6 മൈൽ ദൂരെയാണ്. അവിടത്തെ ഗുണ്ടൂർ 500ലെ അമ്മയ്യനബാവി അഗ്രഹാരം പുലി കേശി കാലത്ത് വിദ്യാഭ്യാസസ്ഥാപനമാണ്, അവിടത്തെ കലിദേവക്ഷേത്രത്തിനു ദാനങ്ങൾ ചെയ്തിരുന്നു.

ബങ്കേയരശനെ ചെല്ലകേതനനൻ (കൊടിയടയാ ളം ചെല്ലം അഥവാ കുന്തം ആയവൻ) എന്നാണ് പറയുന്നത്. നിഡുഗമണ്ടേ 12ലെ കുപ്പന്നപെർഗഡേയുടെ ശിവക്ഷേത്രത്തിന് ബങ്കേയരശന്റെ മകൻ കുന്ദത്തേയും രാപ്പനും 5 മാത്തർ കൃഷിനിലം കൊടുത്തു. മാൾദ യിൽ കുപ്പ ക്ഷേത്രം പണിതു. നാൽഗാമു ണ്ടുവിൽ ശങ്കരൻ ഭരിക്കുമ്പോൾ ആ സ്വത്ത് സംരക്ഷിക്കുന്നഗാദിയമ്മ അത് ആരുടേയും

കടന്നുകയറ്റമില്ലാതെ നോക്കി. ഇത് സംര ക്ഷിക്കുന്നവർക്ക് വാരാണസിയിൽ അശ്വമേ ധം ചെയ്ത പുണ്യം. സംരക്ഷിക്കാത്തവർക്ക് അവിടെ 1000 പശുക്കളേയോ ബ്രാഹ്മണരേ യോ വധിച്ച പാപം. ദുർഗ്ഗാദാസനാണ് ശില ഉണ്ടാക്കിയത്. വിനകദേവന് പുണ്യഫലമായി ഈ സ്വത്ത് ലഭിച്ചു.

മാൽഖേദിലെ രാഷ്ട്രകൂടരുടെ വംശനാമം

രാത്തവംശോത്ഭവ എന്ന പഴയ പ്രയോഗപ്ര കാരം ഇവരുടെ വംശനാമം രാത്ത എന്നാണ്. രാത്തകന്ദർപ്പ എന്ന് എഡി 915ൽ ഇന്ദ്ര 3 യെ വിളിക്കുന്നുണ്ട്. എഡി 930ലെ ലിഖിത ത്തിൽ ഗോവിന്ദ 4, എഡി 970 ൽ ഖോട്ടിഗ, എഡി 982ൽ ഇന്ദ്ര 4 ഇവരേയും ഈ നാമം കൊണ്ട് വിളിക്കുന്നു. ഗോവിന്ദ 4 നെ രാട്ട വിദ്യാധര എന്ന് വിളിക്കുന്നു. ഇവർ പഴയ യാദവവംശക്കാരാണ് . ചന്ദ്രവംശികളാണ്. ബറോഡ പ്ലേറ്റ് (എഡി 835) ശുൽക്കികരാഷ്ട്ര കൂടരെന്നാണ് പറയുന്നത്.

മാൽഖേദ് ശാഖക്കു മുമ്പുള്ള ചില ശാഖക ളും രാഷ്ട്രകൂടരാണ്. ഉന്തിക്കവാടിക ഗ്രാന്റ് (അഭിമന്യു)ആദ്യപൂർവ്വികൻ മാനാങ്ക രാഷ്ട്ര കൂടാനാം തിലക എന്ന് പറയുന്നു. എഡി 709ലെ ലിഖിതം യുദ്ധാസുരനന്ദരാജന്റെ പൂർവ്വികൻ ദുർഗ്ഗരാജൻ ശ്രീരാഷ്ട്രകൂടാന്വയ എന്ന് പറയുന്നു. ഔരോളിചാരോളി പ്ലേറ്റ്

(എഡി 757) കക്കരാജ 1 നെ ശ്രീരാഷ്ട്രകൂടകു ലപങ്കജഷണ്ഡസൂര്യ എന്നാണ് പറയുന്നത്.

ചാലൂക്യരേഖകളിലെ രാഷ്ട്രകൂടർഃ-
വിജയാദിത്യ 2 (എഡി 799-843) 12 വർഷ ക്കാലം രാത്രിയും പകലും ഗംഗന്മാരോടും രാട്ടന്മാരോടും പൊരുതി. വിജയാദിത്യ 3 (എഡി 844-888) രാട്ടന്മാരുടെ പ്രേരണക്ക് വഴ ങ്ങി, ഗംഗരുമായി യുദ്ധം ചെയ്ത് മങ്കിയുവ രാജന്റെ ശിരഛേദം ചെയ്തു. കൃഷ്ണ, സങ്കി ല ഇവരെ ഭയപ്പെടുത്തി, നഗരങ്ങളെ എരി ച്ചു.

ചോളകാലത്ത് രാഷ്ട്രകൂടരുടെ രാജ്യം പടി ഞ്ഞാറൻ കല്യാണി ചാലൂക്യരുടെ കയ്യിലാ യി, ഇരട്ടപ്പാടി ഏഴരരാജ്യം എന്ന് പേരിൽ ഇരാട്ടമണ്ഡലമായി നിലനിൽക്കുന്നു. കക്ക 2 വോടുകൂടി ആ രാജ്യം ഓർമ്മ മാത്രമായെ ന്നാണ് ബാദന ശിലഹരഗ്രാന്റ്(997)പറയുന്നത്. പടിഞ്ഞാറൻ ചാലൂക്യരാജാവ് ഇരൈവബേ ഡംഗ സത്യാശ്രയ രാത്തപ്പാടി ഭരിക്കുന്നുണ്ട്. എഡി 1009ലെ പടിഞ്ഞാറൻ ചാലൂക്യ പ്ലേറ്റിൽ 5 പ്രാവശ്യം രാഷ്ട്രകൂടകുലത്തെ ബമ്മഹരാത്തനെ പറയുമ്പോൾ എടുത്തു പറയുന്നു. അദ്ദേഹത്തിന്റെ മകൾ ജാക്കവ്വേ തൈല 2 ന്റെ ഭാര്യയായിരുന്നു.

ദ്രാവിഡരൂപമായ രാത്ത മാൽഖേദിലെ രേഖ കളിലില്ല. എന്നാൽ അവരുടെ ശാഖയായ

സൌദത്തിയിലുണ്ട്. ചാലൂക്യ. ചോള, ദേവ ഗിരിരോഖകളിലെല്ലാം അവരുടെ നാമമുണ്ട്. രാത്ത പ്രാകൃതവും രാഷ്ട്ര സംസ്കൃതവുമായ ഉച്ചാരണമാണ്. സൌരാഷ്ട്രത്തിന് സൊരാത്ത എന്ന് പറയും.പുലുമായിയുടെ നാസിക് ലിഖിതത്തിൽ സുരാത്ത എന്നാണ്. മറാത്ത മഹാരാഷ്ട്രമാണ്. രാത്തോർ അഥവാ രാത്തോ ഡ് വംശം രാഷ്ട്രോദവംശത്തിന്റെ തദ്ഭവമാ ണ്. കൂടം എന്ന വാക്കിന് ശിഖരം , ഏറ്റ വും ഉയർന്നത് എന്നാണ് അർത്ഥം. കൃഷ്ണ ൻ ഭാഗവതപുരാണത്തിൽ ബ്രഹ്മാവിനെ കൂടയോഗിനെന്ന് വിളിക്കുന്നു. ഇതുപോലെ ഗാരാമത്തിലെ ഏറ്റവും ഉയർന്ന ഉദ്യോഗസ്ഥ നെ ഗ്രാമകൂടനെന്ന് വിളിച്ചിരുന്നു രാഷ്ട്രങ്ങളി ൽവെച്ച് ഉയർന്ന സ്ഥാനമുള്ളതാണ് രാഷ്ട്രകൂ ടം. രാജതരംഗിണിയിൽ കൽഹണൻ ലളിതാദി ത്യന്റെ സമകാലീനയായി ഡെക്കാനിലെ രാത്ത എന്ന രാജകുമാരിയെ പറയുന്നുണ്ട്.

മാൽഖേദിലെ രാഷ്ട്രകൂടരുടെ ഉത്ഭവസ്ഥാനം

അമോഘവർഷനെ ലട്ടലൂരപുരപരമേശ്വര എന്ന് വിളിച്ചത് കണ്ടു (എഡി 866 നീൽഗു ണ്ട് ലിഖിതം) സൌദത്തിയിലെ രാജകുമാരി ന്മാരെയും ഇപ്രകാരം വിളിക്കുന്നുണ്ട്. എഡി 1208ലെ സൌദത്തിയിലെ കാർത്തവീര്യ 4 ലട്ടലൂരപുരവരാധീശ്വരനെന്നാണ് പറയുന്നത്. എഡി 1087ലെ സിതാബാൾഡി ലിഖിതം

ലാടലൂരവിനിർഗ്ഗതനെന്ന് ചാലൂക്യവിക്രമാ ദിത്യ 6ന്റെ സാമന്തൻ ദാധിമബന്ധക റാണക ആദിത്യ 6 നെ വിളിക്കുന്നു. മഹാരാഷ്ട്രകൂടാ നുയപ്രസൂത എന്നും വിളിക്കുന്നു. ഇദ്ദേഹ ത്തിന്റെ ഉദ്യോഗസ്ഥനായ ദണ്ഡനായക വാസു ദേവനും ലാട്ടലൂരില്നിന്ന് വന്നവനാണ്.

ഇതേപോലെയാണ് തലക്കാടിലെ ഗംഗാരാജാ ക്കന്മാരെ കൊവലാലപുരവരാധീശ്വരരെന്ന് വിളിക്കുന്നത്. കൊവലാല കോലാർജില്ലയാ ണ്. കദംബ.രാജാക്കന്മാരെ ബനവാസിപുര വരാധീശ്വരരെന്ന് വിളിക്കുന്നു.ഹംഗലിലും ഗോവയിലുമുല്ള കദംബരാജാക്കന്മാരെയും ഈ പേരു വിളിക്കാറുണ്ട്. കല്യാണിയിലെ കാലചൂരിരാജാക്കന്മാരെ കാലഞ്ജരപരവരാ ധീശ്വരരെന്ന് വിളിക്കാറുണ്ട്. ഗുട്ട(ഗുപ്ത)രാ ജാക്കന്മാരെ ഉജ്ജയിനീപുരവരാധീശ്വരന്മാ രെന്നാണ് പറയുക. വടക്കേ കൊങ്കണിലെ ശിലഹരരാജാക്കന്മാർ തഗരപുരപരമേശ്വര ന്മാരാണ്. തഗര നൽദുർഗ്ഗിൽ നിസാം പ്രദേശത്താണെങ്കിലും കർഹാദിലുള്ളവരും ഈ പേരിലാണ് അറിയുന്നത്. യാദവ സ്യൂ നരാജാക്കന്മാരും ദ്വാരാവതീപുരവരേശ്വരരെ ന്ന് അറിയുന്നു. തങ്ങളുടെ വംശവും ഉത്ഭ വസ്ഥാനവും ഈ പേരുകളിലൂടെ അവർ നിലനിർത്തി. ലട്ടലൂരപുരം എവിടെയാണെന്ന് ഇപ്പോഴും ശരിക്ക് നിർണ്ണയിച്ചിട്ടില്ല.

രത്നപുരം അഥവാ രട്ടനൂരാണെന്നാണ് ഒരു പക്ഷം. ബീദാറിലെ ലാത്തൂർ, മറ്റൊരു പക്ഷം .ഗോദാവരീതീരത്ത് പ്രതിശഷ്ഠാനം (പൈത്താൻ), തഗര, ഇവയെപ്പോലെ ലാത്തൂരും പ്രധാനസ്ഥാനമായിരുന്നു എന്ന് ചൂണ്ടിക്കാട്ടപ്പെടുന്നു. . ഹങ്കലിലെ കദംബർ ജയന്തിമധുകേശ്വരലബ്ധവരപ്രസാദമുള്ളവരാണെന്ന പോലെ രാഷ്ട്രകൂടർ (സിതബാൾഡി ലിഖിതം) ചാമുണ്ഡി, നരസിംഹം ഇവരുടെ വരപ്രസാദം ഉള്ളവരാണ്. ഇവരുടെ ക്ഷേത്രങ്ങൾ കൂടുതലും തെക്കേ ഇന്ത്യയിലാണ്, പ്രത്യേകിച്ചും ആന്ധ്രപ്രദേശത്തും കർണ്ണാടകത്തിലും.

കൊടിയടയാളവും ലാഞ്ഛനയും

മാൽഖേദിലെ രാഷ്ട്രകൂടർ പാലിധ്വജവും, ഗരുഡലാഞ്ഛനയും ഉപയോഗിക്കുന്നു. ആദിപുരുഷജിനസേനനെ കുറിച്ച ഒരു ഖണ്ഡികയിൽ പാലിധ്വജത്തെ വിവരിക്കുന്നു. 1080 കൊടികളെ പ്രത്യേകക്രമത്തിൽ സജ്ജീകരിക്കുന്നതാണ് ഇത്. 10 വിധം കൊടികളെ 108 വീതം ക്രമീകരിക്കുന്നു. ഇവ മാലകൾ, തുണികൾ, മയിൽപ്പീലികൾ, താമര, അരയന്നം, കഴുകൻ(ഗരൂഡ), സിംഹം, കാള, ആന, ചക്രം ഇവയെ വഹിക്കുന്നവയാണ്. സൌന്ദത്തിയിലെ രാത്തന്മാർ സുവർണ്ണഗരുഡധ്വജന്മാരാണ്. സിന്ദൂരലാഞ്ചന (സെന്ദൂര) ആണ്. ലാഞ്ഛന മഞ്ഞളുകൊണ്ടാണ്

വരക്കുക. ഇവിടെ സിന്ദൂരമാണ്. സിന്ദൂരമെ ന്നതിനെ പഥക്ക് ആന എന്നാണ് പറയുന്നത്. സൌന്ദത്തിയിലെ ആനചിഹ്നം ഇതാവണം. ആന ചേര, കേരളരാജാക്കന്മാരുടെയും ചിഹ്ന മാണ്. ആന സിന്ദൂരം എന്ന 2 അർത്ഥം കൂടാതം ചുവന്ന ഈയം എന്നർത്ഥമുള്ള ചന്ദര, ചേന്ദര എന്നും നാനാർത്ഥം ഉണ്ട്. സെന്ദൂര എന്നും രേഖകളിൽ പറയുന്നുണ്ട്. (ചന്ദ്രവംശി, ചേന്ദര, ചേന്ദൂര്) ഡോ കിറ്റലും കേശിരാജന്റെ ശബ്ദമണിദർപ്പണവും ഇത് പറ യുന്നുണ്ട്. ചന്ദ്രവംശികളുടെ ചേന്ദൂര്, അഥ വാ ചേന്ദമംഗലം എന്ന് അപ്പോൾ ലഭിക്കും. ചുവന്ന അരക്കും ആനയും സിന്ദൂരവും ചന്ദ്രവംശികളുമുള്ള ചേന്ദമംഗലം .. നെറ്റിപ്പ ട്ടം അഥവാ സിന്ദൂരലാഞ്ഛനയുള്ള ആനക ളും സിന്ദൂരതിലകമണിഞ്ഞ സുന്ദരികളുമുള്ള കേരളത്തിലെ ചേന്ദമംഗലം.

രാജതരംഗിണിയിൽ മറ്റൊരു അർത്ഥം കൂടി നമുക്ക് ലഭിക്കുന്നു. രാജകീയമുദ്ര ചുവന്ന അരക്കു കൊണ്ട് പതിപ്പിച്ചിരുന്നതായി കൽഹണൻ പറയുന്നു. കാശ്മീരിലെ ജയ സിംഹന്റെ കോഷ്ഠേശ്വരനായ ഉദ്യോഗസ്ഥൻ, താനാണ് രാജാവെന്ന മട്ടിൽ വസ്തുക്കൾക്ക് സ്വനാമം സിന്ദൂരമുദ്രയാക്കി ആലേഖനം ചെയ്തു. ബദ്ധാധികാരിനാ ശുൽക്കം ഗൃഹ്ണാകാരീ രാജവത് തേന സ്വനാമ്നാ ബന്ധേഷു ദ്രംഗേ സിന്ദൂരമുദ്രണാം. കോഷ്ഠം

ഭണ്ഡാരം . ഭണ്ഡാരം സൂക്ഷിക്കുന്നവർ രാജ
നാമം വസ്തുക്കളിൽ അരക്കുമുദ്ര വെച്ച്
ബന്ധിക്കണം. ഇത് ചെയ്യുന്ന ഭണ്ഡാരം സൂ
ക്ഷിപ്പുകാരായിരുന്നു ചേന്ദമംഗലത്തെ (ജയ
ന്തമംഗലം ) പാലിയം രാജാക്കന്മാർ. എന്ന്
കൊച്ചിരാജ്യചരിത്രം നോക്കിയാൽ അറിയാം.

മൂഷകവംശകാവ്യം യാദവകാർത്തവീര്യാ
ർജ്ജുനന്റെ വടക്കേ ശാഖയും തെക്കേ ശാഖ
യും പറയുന്നു. തെക്കേ ശാഖയാണ് കേരള
വും വനവാസിയും . വടക്കേ ശാഖയാണ്
കാലഞ്ചരമുൾപ്പെട്ട , മദ്ധ്യേന്ത്യയിലെ വംശം.
എഡി 770ൽ തെക്ക് ധ്രുവനും വടക്ക്
ഗോവിന്ദ 2 ഉം ശാഖകളുണ്ടാക്കിയ പോലെ
ആദ്യകാലത്ത് രാമഘടമൂഷകന്റെ മക്കളായ
ധ്രുവനും (വടക്ക്) നന്ദനനും (തെക്ക്)ശാഖകളു
ണ്ടാക്കിയത് കാണാം. ഈ പ്രക്രിയയാണ്
നാം ഇവിടെ കാണുന്നത്. ഗോവിന്ദ 2
കൃഷ്ണവെണ്ണ, മൂസി നദികളുടെ സംഗമസ്ഥാ
നത്ത് വെങ്കിയാണ് തലസ്ഥാനമാക്കിയത്.
കോലാപ്പൂരിനു കിഴക്ക് അലക്തകവിഷയം
(വർണ്ണ, കൃഷ്ണ, ദൂത്ഗംഗ നദികളുടെ
ഇടയിൽ) ബ്രാഹ്മണർക്ക് ദാനം ചെയ്തു.
കൃഷ്ണ 1ആമന്റെ മകനാണ് ഗോവിന്ദ 2.